# THE CHURCH WEEKLY

VOL. IV | SUNDAY 30TH APRIL 1950 | PRICE 2 ANNAS PER COPY. | No. 16


## The Problem of Peace in the Malankara Church.


K. A. Eapen, M. A., B. L.


'Ye shall know the Truth and the Truth shall make you free.''

We are travelling down a road full of ruts and ridges, puddles and pitfalls, a typical country road, that stretches on and on. Every inch of the road that appeared firm has been ploughed down, every alternative track has been explored and found impassable. It is a sickening slush of slippery ridges and treacherous ruts. Many have gone this way before and one and all have the same story to tell "Difficult, impossible, hopeless". This is the road, that the Peace League have chosen to tread, the Road of Peace.

The Peace League has adopted an awesome motto "Peace or Death". This motto is proof of the formidable magnitude of the problem and the degree of determination that may be called for in handling it. The early efforts of the League, bore the impress of this grim choice and for a moment people thought that Peace was won. For a moment only. Then the Peace League stumbled headlong-this time in the least suspected quarter.

The League executive are stunned. Like the many others, who had tried for peace before, the League is now left to stew in its own juice. They cannot see their way along this confounded road. They halt and are asking the way.

Some experienced gentlemen have been good enough to advise the League. The League took that advice as helplessly as it was given. And they have decided to wait for three months, for a last effort by somebody, somehow, to induce the Patriarch to accept the Chingavanom terms. Failing such acceptance, the League have bound themselves to the policy of Peace by partition. How this partition is to be achieved nobody knows. It is only another problem, as it is.

Now, why is it, that these peace efforts fail consistently? Where have we erred? Is there really no solution at all to this tangle?

I am one who believes, with many others in our Church, that we have failed because we have not cared to go by the Truth. On the contrary, in all these tortuous negotiations, we have been deliberately avoiding the Truth. We want and call for only such truths as will help our faction, such truths as our quibbling lawyers permit us to say. If anybody states a fact, unpleasent to either party, then half a dozen readymade untruths are produced to disprove the fact. This array of untruths, is colossal and boasts a long lineage. Most of them have been so long in vogue, that they pass for basic articles of Faith.

We stand on such a gigantic mass of untruths. We are not prepared to probe into this mass, even when we talk peace. We are in effect compromising with untruths so that we may have Peace. But an evil tree cannot bring forth good fruit neither can we gather grapes of thorns or figs of thistles.

It is not as if we do not want the Truth. We want it. But like Pilate, we only ask, 'What is Truth?' We do not stop for an answer. Like Pilate too, we betray a certain tragic supineness of character. It was in Pilate's power to release Christ and he knew it. He also knew and confessed that Christ was innocent. He made more than one effort to induce the Chief Priests, to agree to acquitting Christ. And in the end, pitted against a faction more powerful than his will, he placated his stricken conscience, by publicly washing his hands. This imbecile Pro-consul however, also showed us, that he was capable of being firm, when he told the Jews "What I have written, I have written". This firmness, mistimed, misplaced and purposeless, has been the laughing stock of History, ever since. Most of us appear to have imbibed this foolish obstinacy too. We are almost a race of Pilates.

We know it is in our power to save the Church, but we fight shy of facing it squarely. We make good-intentioned efforts, but they are admittedly weak and only strengthen partisan arguments. When our attempts fail, we wash our hands, with the same sense of futility, as Pilate and try to forget that the partisans, are leading the Church to its doom. And when we do not want it or where it is not called for, we evince a terrific firmness of will, that reminds one of Satan's "unconquerable will, never to submit or to yield".

If we must save the Church, we must give up the notion, that we can proceed from a medley of untruths, to peace. We must make the effort to find out the truth, for truth's sake and grip it without flinching. Then shall we find the way, the way of Truth. No other way will save us no matter what clever tactics, we adopt. A strategy that ignores Truth, will only lead us from one false position to another and yet another, till there is only one thing left-annihilation.

It was widely held and firmly believed by many, that once our Bishops agreed, Patriarchal sanction would follow as a matter of course. The Peace League made a desperate gamble on this assumption. They succeeded in bringing about a unanimity of opinion, among our

Bishops. Then we found to our dismay, that we had been fondling a false proposition. All the heroic efforts of the League, the magnificent spirit of sacrifice, that prompted the League volunteers to welcome Death, all, all in vain, all a pitiable mockery!

The Church is built on unerring foundations. They neither slip nor give way. The mud and dirt we have heaped upon it have been misguiding us all along. If we dig beneath this unedifying surface, we will reach the foundations, "well and truly laid" by the Blessed Apostles themselves. And on these foundations, alone can any peace stand.

"To this end was I born, and for this cause came I into the world that I should bear witness unto the truth. Every one that is of the truth; heareth my voice".

I may here make a concrete suggestion. The Peace League, may for the moment' abstain from pressing for immediate conclusions. Instead it may convert itself into a Study Group. It may go into the disputed points and ascertain the exact truths, which the Fathers of the Church have laid down. It can utilise its existing branches to disseminate these truths throughout the length and breadth of the Church among our men so terribly misled by opposing factions. Then it will be time to set afoot a popular movement, militant, if necessary.

An idea was freely aired at the last Delegates Conference of the Peace league that if the Patriarch could be induced somehow to agree, the Bishops here may be compelled to fall in line. This is likely to be a futile, if not dangerous procedure. So long as we base ourselves on stop-gap terms that "half reveal and half conceal the soul within", or makeshift propositions, for which we cannot honestly claim any intrinsic values, we cannot in fairness, compel any party to accept them. Besides, peace thus enforced might actually become a prelude to a more desperate struggle in the future.

There is no doubt that Truth will be resisted, for the same reason that it is resisted now. We will have to overcome this resistance by diligent propaganda. This should be the great work of the Peace League.

Those who refuse to be moved by propaganda may be ignored. For once the proposed peace, is firmly based on Truth and the Church is realigned in the Faith of the Fathers, we may rest assured that "the gates of Hell shall not prevail against it".

ബാലപംക്തി

# വനബാലിക

(അലക്സ്)

## അദ്ധ്യായം 20

### പിഗ്മികളുടെ ഇടയിൽ

പിഗ്മീസിന്റെ ഇടയിലുള്ള ജീവിതം സാലിക്കു വളരെ രസകരമായി തോന്നി. അവർ വളരെ ഉയരം കുറഞ്ഞ മനുഷ്യരായിരുന്നു. അവരിൽ ഏററവും നീളം കൂടിയ ആളിനു നാലടി പൊക്കമാണുണ്ടായിരുന്നതു്. അവരുടെ പുല്ലുമേഞ്ഞ ചെറിയ ഗൃഹങ്ങൾ കണ്ടപ്പോൾ സാലിക്കു ചില കോഴിക്കൂടുകളുടെസ്മരണയാണുണ്ടായതു്. ആ ഗൃഹത്തിൽ അവൾക്കു നീണ്ടു നിവർന്നു കിടക്കുന്നതിനുപോലും സ്ഥലമില്ലായിരുന്നു.

സാലിയുടെ ദൈർഘ്യം ചെറിയ മനുഷ്യരെ അത്യധികം വിസ്മയിപ്പിച്ചു. അതൊരു മനുഷ്യ ജീവിയാണെന്നു വിശ്വസിപ്പാൻ അവർക്കു നിവൃത്തിയില്ലായിരുന്നു. അവരെ ചിലപ്പോൾ ആക്രമിക്കാറുണ്ടായിരുന്ന മലപോലെ തടിയന്മാരായ രാക്ഷസന്മാരുടെ കറുപ്പു നിറത്തിനുപകരം സാലി സൂര്യപ്രകാശം പോലെ വെളുത്തിരുന്നുവെന്നുള്ളതിനാൽ ഒരുവനദേവതതന്നെയാണെന്നുള്ള അവരുടെവിശ്വാസം വർദ്ധിച്ചതേയുള്ളു. പ്രത്യേകിച്ചു സകലജന്തുക്കളുടെയും ധ്വംസകനും അതിശക്തിമാനുമായ ഒരു സിംഹവും ഏററവും നിഷ്കരുണയും ബീഭത്സരൂപിണിയുമായ ഒരു മനുഷ്യക്കരടിയും അവളുടെ ആജ്ഞാനുവർത്തികളായ രണ്ടുപരിചാരകരെപോലെ പെരുമാറുന്നതു് അവരുടെ അന്ധവിശ്വാസത്തെ ശതഗുണീഭവിപ്പിക്കുകതന്നെ ചെയ്തു.

സാലിക്കുവേണ്ടി അവർ ഒരു വലിയ ഗൃഹം നിർമ്മിച്ചുകൊടുത്തു. എന്നാൽ അതു സാലിക്കു വളരെ ചെറിയ ഒന്നായിട്ടാണു് തോന്നിയതു്. അതിനാൽ കെട്ടിടപ്പണിയിൽ അവൾ തന്നെ വേണ്ട പ്രധാനജോലികൾ എല്ലാം ചെയ്തു് അവളുടെ സുഖസൌകര്യത്തിനുതകുന്ന ഒരു ഗൃഹം നിർമ്മിച്ചു.

ആ പിഗ്മീസിന്റെ ജീവിതരീതി വളരെ അൽഭുതകരമായ ഒന്നായിരുന്നു. അവർ ശരീരവലുപ്പത്തിൽ മോശമാണെങ്കിലും ഭക്ഷണകാര്യത്തിൽ ആരെയും തോല്പിക്കുമായിരുന്നു. അവർക്കു് കൃഷിചെയ്യുക എന്നൊരു ജോലിയെ ഇല്ല വനത്തിൽ സമൃദ്ധിയായി വിളയുന്ന കായ്കനികൾ ശേഖരിക്കയാണു് അവരുടെ പതിവു്. ഒരു പിഗ്മി, ഒരു ഏത്തവാഴ കാട്ടിൽ കുലച്ചു നിൽക്കുന്നതു കണ്ടാൽ അവൻ തന്റെ ഒരസ്ത്രം അതിൽ കുത്തി ഇറക്കി നിർത്തും. പിന്നീടു മററാരും തന്നെ ആ ഏത്തക്കുല സ്വന്തമാക്കുവാൻ മുതിരുകയില്ല. അതുപോലെതന്നെ വനത്തിൽ മൃഗങ്ങളെ വേട്ടയാടുന്നതിലും അവർ അതീവസമൃദ്ധരായിരുന്നു. ചെവിയൻ, പക്ഷികൾ മുതലായ ജന്തുക്കളെ അവർ പതുങ്ങിയിരുന്നു് ചാടിപ്പിടിക്കാറുണ്ടു്. അതിലും അൽഭുതകരമായിരിക്കുന്നതു് ഓരോ ജന്തുക്കളുടെ കാലടികൾ നോക്കി അവയെ പിന്തുടരുവാനുള്ള അവരുടെ സാമർത്ഥ്യമാണു്. എത്രതന്നെ അവ്യക്തമായ കാലടികൾ ആണെങ്കിലും അവർ ക്ഷമയോടും സൂക്ഷ്മതയോടും അതിനെപിന്തുടർന്നുചെല്ലുമ്പോൾ അവരുടെവേട്ടജന്തു എവിടെയെങ്കിലുംവിശ്രമിച്ചുകൊണ്ടു കിടക്കുന്നതായോ എന്തെങ്കിലും ഭക്ഷിച്ചുകൊണ്ടു നിൽക്കുന്നതായോ കാണും. ഉത്തരക്ഷണത്തിൽ അവർ അതിനെ അമ്പെയ്തു വധിക്കയും ചെയ്യും. അവരുടെ കുട്ടികളെ അവർ ഈ സംഗതിയിൽ പ്രത്യേകം പരിശീലിപ്പിക്കാറുണ്ടു്. ഉടുമ്പു് മുതലായ ജന്തുക്കളെ ആ കുട്ടികൾ വളരെ രുചികരമായ ഒരു പലഹാരമെന്നവണ്ണം പച്ചയോടെ തിന്നാറുണ്ടു്. ആയതിനാൽ അവർ അവരുടെ വിശ്രമസമയം മുഴുവനും ഇതുപോലെയുള്ള ജന്തുക്കളെ തേടിപ്പിടിക്കുന്നതിൽ ബദ്ധശ്രദ്ധരായിരിക്കും.

ലോകത്തിൽ യഥാർത്ഥ മനുഷ്യരുടെ കൂട്ടത്തിൽപെട്ടവർ അവർ മാത്രമെ ഉള്ളുവെന്നാണു് അവരുടെ ധാരണ. അവർ കണ്ടിട്ടുള്ള കാപ്പിരികൾ രാക്ഷസന്മാരാണെന്നാണു് അവർ പറയുന്നതു്.

സാലിക്കു് ഏതുതരം ഭക്ഷണമാണു് നൽകേണ്ടതു് എന്നതിനെപ്പററി അവർ ചിന്തിച്ചു. സാലിയുടെ ശരീരവലുപ്പത്തിനു തക്ക ഭക്ഷണവും വേണമായിരിക്കും എന്നവർ ഊഹിച്ചു. ഉടൻ അവരിൽ ചിലർകൂടിച്ചേർന്നു അടുത്തദിവസം പ്രഭാതത്തോടുകൂടി വനത്തിൽ നിന്നും പത്തിരുനൂറു് ഏത്തപ്പഴങ്ങൾ ഭക്ഷണയോഗ്യങ്ങളായ മററു കായ്കനികൾ തേൻ മുതലായവ അതേതോതിൽ തന്നെ ചുമന്നുകൊണ്ടുവന്നു. എന്നാൽ സാലി അവയിൽ ഒന്നുരണ്ടെണ്ണം കൊണ്ടു മാത്രം തൃപ്തയായതിൽ അവർ അൽഭുതപ്പെട്ടു. അതിന്റെ കാരണം മനസ്സിലാക്കുവാൻ അവർക്കു് നിവൃത്തിയില്ലായിരുന്നു.

അവരുടെ നായകൻ "മുണ്ടോ" എന്നു പേരുള്ള ഒരു പിഗ്മിയായിരുന്നു. അവന്റെ യോഗ്യതകൾ കായദൈർഘ്യവും ഓട്ടത്തിലുള്ള വിദഗ്ധതയും ആയിരുന്നു.

എല്ലാദിവസവും രാവിലെ മുണ്ടോയുടെ നേതൃത്വത്തിൽ ആ പിഗ്മികൾ ആബാലവൃദ്ധം സാലിയുടെ ഗൃഹത്തിനു സമീപം വരുമായിരുന്നു എന്നാൽ അതിന്റെ സൂക്ഷിപ്പുകാരനെപ്പോലെയായിരുന്നജറാഡ് അതിനകത്തു് സദാ ഉണ്ടായിരുന്നതിനാൽ അവരാരും അതിനകത്തു വരികയില്ലായിരുന്നു. പിഗ്മികൾ എല്ലാവരും രാവിലെ വന്നു കഴിഞ്ഞാൽ സാലി അവളുടെ പരിചാരക ദ്വയങ്ങളുടെ അകമ്പടിയോടുകൂടെ വെളിക്കിറങ്ങി വന്നു് അവരെ അനുഗ്രഹിക്ക പതിവായിരുന്നു. സാലിയുടെ അനുഗ്രഹം ലഭിക്കുന്നവരാരും തന്നെ സുഖക്കേടുകൾക്കോ വനത്തിലെ ജന്തുക്കൾക്കോ ഇരയാവുകയില്ലെന്നുള്ള ഒരു വിശ്വാസം അവരുടെയിടയിൽ കടന്നുകൂടി.

പിഗ്മികളുടെ ദേവതയായി ജീവിതം കഴിച്ചുകൂട്ടുന്നതു് അതിരസാവഹമായിരുന്നുവെങ്കിലും അവളുടെ ഹൃദയം മറെറാരു വിചാരത്തിന്നടിമപ്പെട്ടിരുന്നു. ഏതു വിധേനയും അവൾ അത്യധികമായി സ്നേഹിക്കുന്ന ഇംഗ്ലണ്ടിൽ ചെന്നു ചേരണമെന്നുള്ളതു മാത്രമായിരുന്നു അതു്.

ആ ഗ്രാമത്തിനു് അടുത്തു മററുവല്ല ഗ്രാമങ്ങളും ഉണ്ടോ എന്നും കടൽ തീരത്തേക്കു പോകുവാൻ സുഗമമായ മാർഗ്ഗമേതെന്നും അവൾ മുണ്ടോയോടു ആംഗ്യഭാഷയിൽ ചോദിച്ചു. എന്നാൽ ലോകവുമായി യാതൊരു ബന്ധവുമില്ലാത്ത അവരിൽ നിന്നും തൃപ്തികരമായ മറുപടി ലഭിച്ചില്ല. ആയതിനാൽ അവൾ ഒരു ദിവസം അവിടെ നിന്നും ആററുതീരം വഴി കടൽ തീരത്തേക്കു യാത്ര ചെയ്യുവാൻ തീരുമാനിച്ചു.

പ്രഭുവും ജിമ്മിയും മററു ആളുകളും കോംഗോ നദീതീരം വഴി ഒന്നു രണ്ടു് ആഴ്ചകൾ സഞ്ചരിച്ചശേഷം ഒരു മൈതാനത്തുവന്നു വിശ്രമിക്കവേ സ്വല്പം അകലെനിന്നും ഒരു ദയനീയ വിലാപം അവരുടെ കർണ്ണപുടങ്ങളെ ഭേദിച്ചു. ജിമ്മിയും വിരിസനും കൂടെ തോക്കുമെടുത്തുകൊണ്ടു ആ സ്ഥലത്തേക്കു അതിവേഗം ചെന്നപ്പോൾ ഒരു സിംഹം അതിന്റെ വായിൽ പിടിച്ചുകൊണ്ടി

# ഭക്ഷ്യോല്പാദനവും ജനസംഖ്യയും

## വർദ്ധനവിന്റെ തോതിലുള്ള അനനുയോജ്യത ലോകത്തെ സാർവത്രികക്ഷാമത്തിലേക്കു നയിക്കുമോ?

### നിവാരണ മാർഗ്ഗങ്ങൾ — ഒരു ശാസ്ത്രീയാപഗ്രഥനം

i

മനുഷ്യന്റെ നിത്യോപയോഗ വസ്തുക്കളിൽ മൗലികപ്രാധാന്യമർഹിക്കുന്ന ഒന്നാണല്ലോ ഭക്ഷണ പദാർത്ഥങ്ങൾ. ഭക്ഷ്യധാന്യങ്ങളുടെ ഉല്പാദനവും വിതരണവും എല്ലാ ഭരണകൂടങ്ങളുടെയും സവിശേഷ ചിന്തയ്ക്കു് വിധേയമായിക്കൊണ്ടാണിരിക്കുന്നതു്. ഐക്യരാഷ്ട്ര സംഘടനയുടെ ഭക്ഷ്യകാർഷിക വകുപ്പും (എഫ്. എ. ഒ.) ഭക്ഷ്യോല്പാദന ശ്രമങ്ങളിൽ ഗവേഷണകുതുകികളായി വ്യാപരിക്കുന്നുണ്ടു്. വർദ്ധമാനമായിക്കൊണ്ടിരിക്കുന്ന ജനസംഖ്യയ്ക്കു് ഭാവിയിൽ ആവശ്യമായ തോതിൽ ഭക്ഷ്യോല്പാദനം വർദ്ധിപ്പിക്കാൻ സാധിക്കുമോ എന്ന പ്രശ്നത്തെപ്പററി ഇന്നു് ശാസ്ത്രജ്ഞലോകവും മനുഷ്യസേവനതൽപരരായ സംഘടനകളും തലപുകഞ്ഞാലോചിച്ചുകൊണ്ടാണിരിക്കുന്നതു്.

കഴിഞ്ഞമാസത്തിൽ അമേരിക്കൻ കാർഷിക വകുപ്പു സെക്രട്ടറി ബ്രന്നൻ പുറപ്പെടുവിച്ച ഒരുത്തരവു് ഈ പശ്ചാത്തലത്തിൽ അതീവ നിഷ്കരുണവും അരോചകവുമായി തോന്നാം. 1949-ൽ അമേരിക്കയിൽ അധികമായിവന്ന രണ്ടരക്കോടി ബുഷൽ ഉരുളക്കിഴങ്ങു് നശിപ്പിച്ചുകളയുന്നതിനായിരുന്നു ആ നിർദ്ദേശം. അതിൽ കുറെഭാഗം ശതത്തുക്കത്തിനു 1 സെൻറു് (9പൈസ) വച്ചു്, വളത്തിന്റെ ആവശ്യത്തിലേക്കു് കർഷകർ വാങ്ങിയേക്കും. ബാക്കിയുള്ളതു് മുഴുവൻ നശിപ്പിച്ചുകളയും. അതേസമയത്തു്, ഭൂഗോളത്തിന്റെ ഇതരഭാഗങ്ങളിൽ, ആഹാരസാധനങ്ങളുടെ ദൗർല്ലഭ്യത്താൽ മനുഷ്യർ നാരകീയ യാതനകളനുഭവിക്കുന്നു. നശിപ്പിച്ചു കളയാൻ ഉത്തരവു പുറപ്പെടുവിക്കപ്പെട്ട ഈ ഉരുളക്കിഴങ്ങു്, ആവശ്യമുള്ള രാജ്യങ്ങളിലേക്കു് കയററിയയക്കുന്നതിനു വേണ്ടിവരുന്ന വാഹനച്ചെലവു് അതാതുഗവണ്മെൻറുകൾക്കോ മററാർക്കുതന്നെയോ വഹിക്കാവുന്നതിലും വളരെയധികമായിരിക്കുമെന്നാണു് സെക്രട്ടറി ബ്രന്നൻ ഒരു വിശദീകരണ പ്രസ്താവനയിൽ പറഞ്ഞതു്. ഈ അന്യായ പ്രവൃത്തികണ്ടപ്പോൾ ഉണ്ടായ ധർമ്മരോഷത്തോടെ, "ക്രിസ്ത്യൻ സെഞ്ച്വറി" എന്ന അമേരിക്കൻ വാരിക ഇപ്രകാരമെഴുതുന്നു: "ഒരു അക്കൗണ്ടന്റിന്റെ ദൃഷ്ടിയിൽ ഇതു് ഒരു പക്ഷെ ശരിയായിരിക്കാം. എന്നാൽ ഇപ്രകാരമുള്ള ഒരു പ്രസ്താവന ലോകത്തിലെ വൃത്താന്ത പത്രങ്ങളിൽ വായിക്കുമ്പോൾ ഏഷ്യയിലേയും ആഫ്രിക്കായിലേയും യൂറോപ്പിലെയും അനേകലക്ഷം പട്ടിണിപ്പാവങ്ങൾ അമേരിക്കയെപ്പററി എന്തു വിചാരിക്കും? അമേരിക്കൻ ഐക്യരാഷ്ട്രം—ഹൈഡ്റജൻ ബോംബിനുവേണ്ടിയും അണുബോംബിനുവേണ്ടിയും കോടിക്കണക്കിനു ചെലവുചെയ്യാൻ അവർക്കു പണമുണ്ടു്; എന്നാൽ, പട്ടിണികിടന്നു ഞെരിപിരികൊള്ളുന്ന ജനവിഭാഗങ്ങളുടെ അടുക്കലേക്കു് ഭക്ഷ്യസാധനങ്ങൾ കയററുമതിചെയ്യുവാൻ ഗതാഗതച്ചെലവില്ലെന്നുപറഞ്ഞു് അവർ കുന്നുകണക്കിനു് ഭക്ഷ്യസാധനങ്ങൾ നശിപ്പിച്ചുകളയുന്നു! സെക്രട്ടറി ബ്രന്നന്റെ പ്രസ്താവനയും, പട്ടിണികൊണ്ടുവലയുന്ന രാജ്യങ്ങളിൽ അതിനു ലഭിക്കുന്ന സ്വീകരണവും അമേരിക്കയുടെ ഏററവും ദുർഘടം നിറഞ്ഞ നിലപാടിനെ സുവ്യക്തം ചിത്രീകരിക്കുന്നുണ്ടു്. ഭക്ഷ്യസാധനവിതരണ പ്രശ്നത്തിനു ശരിയായ പരിഹാരം കണ്ടുപിടിച്ചു കഴിഞ്ഞിട്ടില്ല; എന്നാൽ ഉല്പാദനപ്രശ്നത്തിൽ നാം വിജിഗീഷുക്കളായി എന്നു് ഇതുവരെ നാം അഭിമാനിച്ചിരുന്നു. മുൻപറഞ്ഞ "ഉരുളക്കിഴങ്ങു് സംഭവം" എന്താണു് വ്യക്തമാക്കുന്നതു്? ഉല്പാദനം പൊതുഫണ്ടിന്റെ ചെലവിലാണെന്നു്!! പൊതുജനങ്ങൾക്കു് ഉരുളക്കിഴങ്ങു കിട്ടിയില്ല, എന്നാൽ അതു് ഉല്പാദിപ്പിക്കുന്നതിനു് ഒരു ബുഷലിനു ഒന്നേകാൽ ഡോളർ (6 രൂപാ)വച്ചു് പൊതുജനങ്ങൾ (ഭക്ഷ്യസബ്സിഡിയിനത്തിൽ) ഉരുളക്കിഴങ്ങു കർഷകർക്കു നൽകി. എന്താണിതിന്റെയെല്ലാം അർത്ഥം? നമ്മുടെ ഭക്ഷ്യോല്പാദന വിതരണ സംവിധാനം പൂർവാധികം കൃത്രിമജഡിലമായിക്കൊണ്ടിരിക്കുന്നു, അതു കൂടുതൽ കൂടുതൽ വ്യാമിശ്രത്വമവലംബിക്കുന്നു; തൽഫലമായി, ആ പദ്ധതി പ്രായോഗികമല്ലാതായിത്തീരുന്നു, അങ്ങനെ അതു് തകർന്നു വീഴുന്ന ഒരു പരിതഃസ്ഥിതിയിലേക്കു് അതിശീഘ്രം നീങ്ങിക്കൊണ്ടിരിക്കുന്നു— ഇതാണിതിന്റെ അർത്ഥം. ഇന്നു വൈകുന്നേരം ഭക്ഷണത്തിനിരിക്കുമ്പോൾ, ഉരുളക്കിഴങ്ങുകറിയിരിക്കുന്ന പാത്രത്തിൽ ഒന്നു കൂടി നോക്കുക. നാം ഉൾപ്പെട്ടിരിക്കുന്ന ആ "കുഴാമറിച്ചിലി"ന്റെ സുവ്യക്ത ചിഹ്നമാണതു്."

ii

ജനസംഖ്യ ക്രമാതീതമായി വർദ്ധിച്ചുകൊണ്ടിരിക്കുന്നു; എന്നാൽ ആ തോതനുസരിച്ചു് ലോകത്തിലെ ഭക്ഷ്യോല്പാദനം വർദ്ധിക്കുന്നില്ല: തൽഫലമായി ഏറെത്താമസിയാതെ സാർവത്രികമായ ക്ഷാമത്തെ ലോകം അഭിമുഖീകരിക്കേണ്ടിവരും എന്നുള്ള ഭീതിപലടത്തും പ്രകടിതമായിക്കാണുന്നുണ്ടു്. അടുത്തയിട വിശ്വവിശ്രുതരായ ജൂലിയൻ ഹക്സ്ലി, ആൽഡസ് ഹക്സിലി എന്നിവരും പ്രസ്തുത ചിന്താഗതിയെ അനുകൂലിക്കുന്നതായി കേട്ടു.

ഒരു രാജ്യത്തെ ആരോഗ്യവും ശുചിത്വവും അഭിവൃദ്ധി പ്രാപിക്കുന്നതോടൊപ്പം അവിടുത്തെ മരണനിരക്കു ജനനനിരക്കിനെ അപേക്ഷിച്ചു് കുറയുമെന്നുള്ളതു് അനുഭവത്തിൽ നാം കാണുന്ന ഒരു വസ്തുതയാണു്. തന്മൂലം ജനസംഖ്യ വർദ്ധിക്കാതെ തരമില്ല. ഭക്ഷ്യോല്പാദനം, കുറെയെല്ലാം കഠിനാദ്ധ്വാനം ചെയ്തു് അഭിവൃദ്ധിപ്പെടുത്താമെന്നിരിക്കിലും ജനസംഖ്യവർദ്ധനവിനനുസരിച്ചു് അതു് സാധിക്കുക ദുഷ്കരം തന്നെ. ഈ പശ്ചാത്തലത്തിൽ നിന്നു നോക്കുമ്പോൾ മുൻപറഞ്ഞ വിഷാദാത്മകത്വം നിറഞ്ഞ പ്രവാചകന്മാരുടെ പ്രവചനത്തിൽ എന്തോ കഴമ്പുള്ളതായി തോന്നിപ്പോകും. പക്ഷേ, അവർ നിർദ്ദേശിക്കുന്ന പരിഹാരം എന്താണെന്നോ? മനുഷ്യ വർദ്ധന നിരക്കു് വെട്ടിക്കുറയ്ക്കുക! മനുഷ്യവർഗ്ഗങ്ങളിൽ തന്നെ മററുള്ളവയെ അപേക്ഷിച്ചു് മൂല്യം കുറഞ്ഞവയെന്നു പരിഗണിക്കപ്പെടുന്ന വർഗ്ഗങ്ങളുടെ വർദ്ധനനിരക്കു് കുറയ്ക്കണ

---

രുന്ന ഒരു ചെറിയ മനുഷ്യനെ എടുത്തുകൊണ്ടു നടന്നു പോകുന്ന കാഴ്ചയാണു് കണ്ടതു്. മർമ്മം നോക്കിയുള്ള ജിമ്മിയുടെ ഒററ വെടിയോടുകൂടി മൃഗരാജൻ ചത്തുവീണു. അവർ ആ ചെറിയ മനുഷ്യനെ എടുത്തുകൊണ്ടു പ്രഭുവിന്റെ സന്നിധിയിൽ വന്നു. വിരിയനേയും ജിമ്മിയേയും കണ്ടപ്പോൾ തന്നെ ആ പിഗ്മി ഭയന്നു നിലവിളി തുടങ്ങി. ഓടിരക്ഷപെടുന്നതിനു് സിംഹത്തിൽ നിന്നും ലഭിച്ച മുറിവുമൂലം അവനു കഴിഞ്ഞിരുന്നില്ല. ഇവരും തന്നെ ഭക്ഷിക്കുവാൻ പോകയായിരിക്കും എന്നാണു് അവൻ വിചാരിച്ചതു്.

മെന്നാണ് ജൂലിയൻ ഹക്സ്‌ലി അഭിപ്രായപ്പെടുന്നതു്. ഹിററ്ലരുടെ തന്ത്രവും ഇതുതന്നെയായിരുന്നു. പക്ഷെ, ആരാണീവിഭജനം നടത്തേണ്ടതു്? മൂല്യമേറിയവരേതു? മൂല്യം കുറഞ്ഞ വർഗ്ഗങ്ങളേവ?

ലോകത്തിലെ പ്രധാന രാജ്യങ്ങളെ നോക്കുക. സോവ്യയററ് റഷ്യയിലെ ജനസംഖ്യ ശീഘ്രഗതിയിൽ വർദ്ധിച്ചു കൊണ്ടിരിക്കുന്നു. വമ്പിച്ച ജലസേചനപദ്ധതികളും വനങ്ങൾ തെളിച്ചെടുക്കുന്നതിനുള്ള സാദ്ധ്യതയും ഉപയോഗപ്പെടുത്തി, അവർ ഭക്ഷ്യോല്പാദന യത്നങ്ങളും തദനുസരണം ത്വരിതപ്പെടുത്തിക്കൊണ്ടാണിരിക്കുന്നതു്. അമേരിക്കയെ സംബന്ധിച്ചിടത്തോളം, ഇപ്പോൾ തന്നെ ആവശ്യത്തിൽ വളരെയധികം ഭക്ഷ്യസാധനങ്ങൾ അവിടെ ഉല്പാദിപ്പിക്കപ്പെടുന്നുണ്ടു്. അടുത്ത ആയിരം വർഷത്തിനകം അമേരിക്കയിൽ ഇപ്പോഴുള്ള ജനസംഖ്യ ഇരട്ടിയാകുന്ന ലക്ഷണം പോലും കാണുന്നില്ല. ഈ രണ്ടു വൻരാജ്യങ്ങൾക്കും ഭക്ഷ്യോല്പാദനം സംബന്ധിച്ചു് സമീപഭാവിയിൽ ആശങ്കയ്ക്കു് കാരണമില്ല. ഇന്ത്യ, ചൈന, ജനങ്ങൾ തിങ്ങിപാർക്കുന്ന ബ്രിട്ടൻ, ബൽജിയം തുടങ്ങിയ രാജ്യങ്ങളുടെ നില അതല്ല. ഈ രാജ്യങ്ങളിലൊന്നുംതന്നെ ആവശ്യമായ ഭക്ഷണ സാധനങ്ങൾ ഉല്പാദിപ്പിക്കുന്നില്ല. ഈ രാജ്യങ്ങൾ എങ്ങനെ ഗുരുതരമായ ഭക്ഷ്യദൗർലഭ്യത്തെ ആസന്നഭാവിയിൽ നേരിടും? അതോ, ഇവയുടെനില നിരാശാജനകമാണോ? ശാസ്ത്രലോകത്തിനു് ഇതെപ്പററി എന്തെങ്കിലും പറയുവാനുണ്ടോ?

പ്രസിദ്ധ ശാസ്ത്രജ്ഞനായ പ്രഫസ്സർ ജെ. ബി. എസ്. ഹാൽഡേൻ അടുത്തയിടെ ഈ പ്രശ്നത്തെ പരാമർശിച്ചു ചെയ്ത ഒരു പ്രസ്താവനയിൽ ഏതാനും ഭാഗം താഴെ ഉദ്ധരിച്ചുകൊള്ളട്ടെ:—

ഭക്ഷ്യോല്പാദനത്തിൽ ശാസ്ത്രീയ സംഭാവനകൾ ഉപയോഗയോഗ്യമാകുന്നപക്ഷം മാത്രമേ പ്രവചിതമായിരിക്കുന്ന ക്ഷാമപ്പിടിയിൽ നിന്നു് നമ്മുടെ പിൻഗാമികൾ രക്ഷപ്രാപിക്കുകയുള്ളു. വിററാമിൻ (vitamin) പലതിന്റെ കാര്യത്തിലും ഇതു പ്രയോഗിക്കപ്പെട്ടുകഴിഞ്ഞു. കൽക്കരി വിഭവങ്ങൾ തുടങ്ങിയവ ഉപയോഗിച്ചു ഇവയിലധികവും ഫാക്ടറികളിൽ ഉല്പാദിപ്പിക്കാം, അങ്ങനെ ചെയ്തുവരുന്നുമുണ്ടു്. പ്രഥമലോകമഹായുദ്ധത്തിൽ വിററാമിന്റെ ദൗർല്ലഭ്യം ഹേതുവായി അനേകം യൂറോപ്യർ മൃതിയടഞ്ഞു. എന്നാൽ ദ്വിതീയലോകമഹായുദ്ധത്തിൽ പട്ടിണിമൂലം മരിച്ചവർ വളരെയുണ്ടെങ്കിലും വിററാമിന്റെ ദൗർല്ലഭ്യം മൂലം മാത്രം മരിച്ചവർ വളരെ കുറവായിരുന്നു.

നാം കഴിക്കുന്ന ആഹാരപദാർത്ഥങ്ങളിൽ അളവു കൂടുതൽ വേണ്ടിയിരിക്കുന്നതു ധാന്യക (Carbohydrate) ങ്ങളും മാംസ്യ (Proteins)ങ്ങളുമാണല്ലോ. സ്റ്റാർച്ചു്, പഞ്ചസാര, കൊഴുപ്പുവർഗ്ഗങ്ങൾ, എണ്ണത്തരങ്ങൾ എന്നിവയാണ് ധാന്യകങ്ങളുടെ സംഭരണകേന്ദ്രങ്ങൾ. ഇറച്ചി, ചീസ്, എന്നിവയിൽനിന്നും അപ്പം (Bread) പയറുവർഗ്ഗങ്ങൾ എന്നിവയിൽനിന്നും കുറെശ്ശെയായും മാംസ്യങ്ങൾ ലഭിക്കുന്നു. ഇവ വൻതോതിൽ രണ്ടു വ്യത്യസ്ത മാർഗ്ഗങ്ങളിൽ ഉല്പാദിപ്പിക്കാവുന്നതാണ്. (1) സസ്യങ്ങൾവഴി. (2) കൃത്രിമമായി, ഫാക്ടറികളിൽ. എന്നാൽ ധാന്യകങ്ങളും മാംസ്യങ്ങളും ഫാക്ടറികളിൽ നിർമ്മിക്കുക ദുഷ്കരമാണ്. അവയുടെ തന്മാത്രങ്ങൾ, വിഷമ തന്മാത്രങ്ങൾ (Their molecules are asymmetrical) ആണെന്നുള്ളതാണിതിന്റെ കാരണം. അതിന്റെ ദർശകപ്രതിഛായ (Mirror-image) യോടുകൂടിയല്ലാതെ ഒരുതരം വിഷമ തന്മാത്രം (asymmetric molecule) ഉല്പാദിപ്പിക്കുന്നതിനുള്ള മാർഗ്ഗങ്ങൾ ഇതുവരെ കണ്ടുപിടിച്ചിട്ടില്ല. അതിന്റെ ദർശകപ്രതിഛായ ഒരു ഭക്ഷ്യപദാർത്ഥമെന്നനിലയിൽ ഉപയോഗശൂന്യമാണെന്നു മാത്രമല്ല, അപകടകാരിയുമാണ്. ഇവ വേർതിരിച്ചെടുക്കാൻ സാദ്ധ്യമാണെന്നുവരികിലും, ലാബറട്ടറിയിൽപോലും ആയാസകരമായ ജോലിയാണിതു ; വൻതോതിൽ ഇതുവരെവേർതിരിച്ചുനോക്കീട്ടുമില്ല.

നേരെമറിച്ചു് കൊഴുപ്പിന്റേതു് പ്രതിസമതന്മാത്രങ്ങൾ (Symmetrical) ആണ്; തന്മൂലം അണുശക്തി ലഭിക്കുന്നപക്ഷം കൽക്കരിയിൽ നിന്നും, ചോക്കിൽനിന്നും കൊഴുപ്പു് കൃത്രിമമായി ഉല്പാദിപ്പിക്കാം. ഇങ്ങനെ കൊഴുപ്പുണ്ടാക്കുന്ന ഒരു ഫാക്ടറിയുടെ പ്രവർത്തനത്തിനു അനേകകോടി പവൻ ചെലവുചെയ്യേണ്ടിവരും. എന്നാലും ഹിരോഷിമയിൽ പൊഴിച്ച അണുബോമ്പു് നിർമ്മിക്കുന്നതിലേക്കു് "യുറേനിയം 235" സംസ്കരിച്ചെടുത്തതിനെക്കാൾ വളരെ ചെലവു കുറഞ്ഞതും ലഘുതരവുമായ ജോലിയായിരിക്കുമിതു്.

മാംസ്യങ്ങൾക്കും ധാന്യകങ്ങൾക്കും ഉള്ള സംഭവ്യകേന്ദ്രങ്ങൾ രണ്ടാണ്. i) പുല്ലുവർഗ്ഗങ്ങൾ. നാം പശുക്കളെ വളർത്തുന്നു. അവ പുല്ലു് കടിച്ചുചവച്ചു് ആഹരിച്ചു് അവയിലെ മാംസ്യധാന്യകങ്ങൾ അകത്താക്കുന്നു; അതിലൊരംശം പാലിന്റെയും ഇറച്ചിയുടെയും രൂപത്തിൽ നമുക്കു് ലഭിക്കുന്നുണ്ടു്. എന്നാൽ ഇവ പുല്ലിൽനിന്നുതന്നെ നേരെ ലാബറട്ടറിയിൽ പാകപ്പെടുത്തി എടുക്കാവുന്നതേയുള്ളു. ലാബറട്ടറിയിൽ തയാറാക്കുന്നമാംസ്യധാന്യകങ്ങൾക്കു് യാതൊരു അരുചിയുമില്ലെന്നു മാത്രമല്ല, വളരെ പോഷകഗുണമുള്ളതാണുതാനും. ഇതു് വൻതോതിൽ ഉല്പാദിപ്പിക്കുന്നതിലേക്കു് ഒരു വലിയ കമ്പനിക്കാർ വർഷംതോറും ഏതാനും ആയിരം പവൻവീതം ചെലവാക്കിവരുന്നു. മാത്രമല്ല, ലോകത്തിലെ ഒരു ഒന്നാംകിട ശാസ്ത്രജ്ഞൻ തന്റെ സമയത്തിലൊരുഭാഗം ഇവരുടെ ജോലിയിൽ ഇവരെ സഹായിക്കുന്നതിനായി വിനിയോഗിക്കുന്നുമുണ്ടു്.

ii) മാംസ്യധാന്യകങ്ങൾ സംഭരിച്ചു കേന്ദ്രീകരിക്കുന്ന മറെറാരു വസ്തു ഒരുജാതി സസ്യങ്ങളാണ്. നമ്മുടെ കൃഷിസസ്യങ്ങൾ എല്ലാംതന്നെ കാട്ടുചെടികളുടെ ഓരോ പുതിയ "പതിപ്പു"കളാണെന്നുള്ളതിൽ സംശയമില്ല. അപരിഷ്കൃതമനുഷ്യൻ ഭക്ഷ്യയോഗ്യമെന്നു തോന്നിയ സസ്യങ്ങളും ചെടികളും നട്ടുവളർത്തി കൃഷിചെയ്യുകാണണം. അങ്ങനെ കാലക്രമത്തിൽ അല്പാല്പം രൂപഭേദം പ്രാപിച്ചവയായിരിക്കണം നമ്മുടെ ചെടികൾ. പഞ്ചസാരയെടുക്കുന്നതിനായി ഉപയോഗിക്കുന്ന കരിമ്പു് ഇന്ത്യയിലെ ഭക്ഷ്യസാധനങ്ങൾ വിൽക്കുന്ന കടകളിൽവിലക്കുകിട്ടുമല്ലൊ. കടിച്ചുചവച്ചു് അവയിലെ നീരു കുടിക്കുന്നതും നാം കണ്ടിരിക്കും.

കെട്ടിക്കിടക്കുന്ന വെള്ളത്തിൽ വളരുന്നതും, നീല, പച്ച, മഞ്ഞ എന്നിവയിലേതെങ്കിലും നിറത്തോടു കൂടിയവയുമായ പലതരം ചെടികളാണു് നമുക്കു് ഇക്കാര്യത്തിൽ കൂടുതൽ സഹായകമായി ഭവിക്കാവുന്നതു്. നല്ല സൂര്യപ്രകാശത്തിൽ അവ വളരെ ശീഘ്രഗതിയിൽ വളരുന്നു അവയിൽ ചിലതു പാകപ്പെടുത്താതെ തന്നെ ഭക്ഷിക്കാവുന്നവയാണു്. മററുള്ളവയ്ക്കു് കരിമ്പു് ആട്ടുന്നതിനു വേണ്ടിവരുന്നതിനോടു സമാനമായ സജ്ജീകരണയത്നം വേണ്ടിവന്നേക്കും. എന്നാൽ ഈ സസ്യങ്ങളിൽ നിന്നു നാനാവിധത്തിലുള്ള സംസ്കരണത്തിന്റെ ഫലമായി പുതിയപുതിയ വർഗ്ഗത്തിലുള്ള ചെടികൾ വളർത്തിയെടുക്കണം. (അതുവരെ ഒരു പ്രധാന ഭക്ഷ്യോല്പാദന കേന്ദ്രമെന്ന വിവക്ഷയ്ക്കു് ഈ ചെടികൾ അർഹങ്ങളല്ലല്ലോ. ഇതിനു അനേകവർഷത്തെ പരീക്ഷണനിരീക്ഷണങ്ങൾ ആവശ്യമായിവരും.

സ്ഥിതിഗതികൾ ഈവിധമാണിരിക്കുന്നതെങ്കിലും, ബ്രിട്ടനു് ആവശ്യമുള്ളിടത്തോളം ഭക്ഷണസാധനം മുഴുവൻ തന്നെ ബ്രിട്ടനിൽ ഉല്പാദിപ്പിക്കാൻ ക

(ശേഷം 11-ാം പേജിൽ)

## വാര പഞ്ചാംഗം

| | മെ | മേടം | നീസാൻ |
|---|---|---|---|
| ഞായർ | 30 | 17 | 17 |
| തിങ്കൾ | 1 | 18 | 18 |
| ചൊവ്വാ | 2 | 19 | 19 |
| ബുധൻ | 3 | 20 | 20 |
| വ്യാഴം | 4 | 21 | 21 |
| വെള്ളി | 5 | 22 | 22 |
| ശനി | 6 | 23 | 23 |

### Thought for the Week

**My Care**

It is His will that I should cast
My care on Him each day—
He who bids me not to cast.
My confidence away
But oh, how foolishly I act,
When taken unaware—
I cast away my confidence
And carry all my care.

—Anon.

THE CHURCH WEEKLY

## ക്രൈസ്തവചൈതന്യം

"മനുഷ്യർ നന്മനിറഞ്ഞവരായിരിക്കുവാൻവേണ്ടി കാൽവാരിക്കുന്നിൽ കുരിശിൽ കയറി മരിച്ച യേശുക്രിസ്തുവിന്റെ ത്യാഗാത്മകമായ സ്നേഹസന്ദേശമാണ് നമുക്കു നൽകുവാനുള്ളത്. നമ്മുടെ കൊടിയടയാളം കുരിശും നമ്മുടെ ആയുധം സ്നേഹവും നമ്മുടെ സേന പീഡിതരായ സകല മനുഷ്യരാശിയും ആയിരിക്കട്ടെ. നമ്മുടെ പോർക്കളം അനാഥശാലകളും ആതുരാലയങ്ങളും വിദ്യാലയങ്ങളും ദേവാലയങ്ങളും ആയിരിക്കട്ടെ. ദാരിദ്ര്യവും രോഗവും അജ്ഞതയും സമാധാനശൂന്യതയും ഭൂമുഖത്തുനിന്ന് ഉന്മൂലനം ചെയ്യുന്നതിലായിരിക്കട്ടെ നമ്മുടെ വിജയം." "ക്രൈസ്തവസഭയുടെ ഭാവിയെപ്പററി ഭീതിയുള്ളവരോട് ഞാൻ പറയും ക്രൈസ്തവസഭ സ്ഥാപിച്ച യേശുക്രിസ്തു അതിനെ നോക്കിക്കൊള്ളുമെന്ന്. കടലിലെ കൊടുങ്കാററിനെ കൈയുയർത്തി ഒരു നിമിഷംകൊണ്ട് ശാന്തമാക്കുകയും മരിച്ചിട്ടു മൂന്നാം നാൾ ഉയിർത്തെഴുന്നേൽക്കുകയും ചെയ്ത യേശുക്രിസ്തു പാപമില്ലാതെ ജീവിച്ചു എന്നും മരിച്ചവരെ ഉയിർപ്പിച്ചു എന്നും, മരിച്ചിട്ടു തനിയെ ഉയിർത്തു എന്നും യേശുവിനെപ്പററി അല്ലാതെ മററാരെയും പററി എഴുതിയിട്ടില്ല. സൂര്യൻ ഉദിക്കാതിരിക്കയും ചന്ദ്രനും നക്ഷത്രങ്ങളും പ്രഭ നൽകാതിരിക്കയും ചെയ്യുന്ന നാൾവരെ പരിശുദ്ധരൂപിയുടെ സഹായഹസ്തങ്ങൾ നമ്മോടുകൂടി ഉണ്ടായിരിക്കുമെന്ന് ദൈവപുത്രനായ യേശുവിന്റെ വാഗ്ദാനം നമുക്കുണ്ട്." ഒല്ലൂർവച്ചു നടന്ന അഖിലകേരള കത്തോലിക്കാ കോൺഗ്രസ്സിന്റെ വാർഷികസമ്മേളനത്തിൽ കത്തോലിക്കാ പ്രവർത്തനങ്ങളെപ്പററി ശ്രീ ജോർജ്ജ് തോമ്മസ് കൊട്ടുകാപ്പള്ളി ചെയ്ത ശ്രദ്ധേയമായ പ്രസംഗത്തിന്റെ ഒരു ഭാഗമാണ് മേലുദ്ധരിച്ചിരിക്കുന്നതു്. ബാങ്കും വ്യവസായവും, തോട്ടങ്ങളുമായി കഴിയുന്നവർ ശാശ്വതങ്ങളായ ആദ്ധ്യാത്മികമൂല്യങ്ങളെപ്പററി സ്മരിക്കുകയോ, അവയ്ക്ക് അവരുടെ ചിന്തകളിൽ വലിയ സ്ഥാനം നൽകുകയൊ പതിവില്ലെന്നാണ് സാധാരണയുള്ള ഒരു ധാരണ. ശ്രീ മന്നത്തു പത്മനാഭപിള്ള ഒരു ക്രൈസ്തവകേന്ദ്രമായ മണർകാട്ടുവച്ച് നടന്ന ഹിന്ദുമഹാസമ്മേളനത്തിൽ പ്രസ്താവിച്ചതു് ക്രിസ്ത്യാനികൾ പണത്തിന്റെ കൊഴുപ്പുമൂലം "കള്ളിനകത്തും പണത്തിനകത്തും മുങ്ങിമയങ്ങി" നശിക്കുകയാണെന്നാണ്. ശ്രീ ജോർജ്ജുതോമ്മസ് ഭാവനചെയ്തിരിക്കുന്ന ക്രൈസ്തവപ്രവർത്തനത്തിൽ ദൈവദത്തമായ എല്ലാകഴിവുകളും വിനിയോഗിക്കുവാൻ ബാദ്ധ്യസ്ഥരായ ക്രിസ്ത്യാനികളെപ്പററി ഒരു ഹിന്ദുപ്രമാണി പറയുവാൻ ഇടയായതു് ഇങ്ങനെയാണ്. ക്രൈസ്തവനാമധാരികൾ ക്രൈസ്തവരിൽ ധാരാളമുണ്ട്. അവരുടെ ധനതൃഷ്ണയും സുഖലോലുപതയും ക്രൈസ്തവേതരരിൽ പെട്ടെന്ന് അസൂയ ജനിപ്പിച്ചുവെന്നുവരാം. നമ്മുടെ പെരുനാളുകളിലും, ക്രിസ്തുമസ്സ്, ഈസ്റ്റർ മുതലായ മഹാദിനങ്ങളിലും ചെലവാക്കപ്പെടുന്ന മദ്യത്തിന്റെ ഒരു കണക്കെടുത്താൽ നാം അഭിമാനിക്കുന്ന ക്രൈസ്തവചൈതന്യത്തിന്റെ ഒരു രൂപം ലഭിക്കുന്നതാണ്. ഈ ചൈതന്യത്തിന്റെ അനുകരണം ഹിന്ദുക്കൾ ആരംഭിച്ചിട്ടുണ്ട്. ഈയിടെ ഹൈന്ദവ ഏകീകരണത്തിന്റെ പേരിൽ ക്ഷേത്രങ്ങളിലെ ഉത്സവങ്ങൾ വളരെ ആഘോഷമായി കൊണ്ടാടപ്പെടുന്നുണ്ട്. ഈഴവരും നായന്മാരും എല്ലാം സഹകരിച്ചാണ് ആറാട്ടുകൾ നടത്തുന്നതു്. നല്ലനല്ല കുടുംബങ്ങളിലെ യുവാക്കളുടെ അടുത്തുനിന്ന് സംസാരിക്കാൻ വയ്യെന്നുമാത്രം. [illegible]ടലുകളിലെ ക്രൈസ്തവചൈതന്യത്തെ അവർ അനുകരിക്കയാണ്. ശ്രീ മന്നത്ത് പത്മനാഭൻ നിരൂപിക്കുന്നതിൽ വളരെവളരെവേഗം ക്രൈസ്തവരുടെ ദുർമ്മാർഗ്ഗരീതികൾ തന്റെ സമുദായം അനുകരിച്ചുവെന്നുവരാം. പക്ഷെ നമ്മുടെ ചൈതന്യം ശ്രീ ജോർജ്ജ്തോമ്മസ് പ്രസ്താവിച്ചതുപോലെ ആതുരാലയങ്ങളിലും വിദ്യാലയങ്ങളിലും, അനാഥശാലകളിലും പ്രത്യക്ഷപ്പെട്ടിരുന്നെങ്കിൽ ഹിന്ദുസമുദായത്തിൽ ചിലർ ഇന്നു പ്രത്യക്ഷപ്പെടുത്തുന്ന അസൂയയോ, മത്സരമോ, വിദ്വേഷമോ കാണിക്കുകയില്ലായിരുന്നു. ക്രൈസ്തവർ ഏതു പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരുന്നാലും ദൈവ തിരുനാമമഹത്വവും സമസൃഷ്ടിസ്നേഹവും അവരെ ഭരിക്കേണ്ടതാണ്. അതിനുപകരം ചൂഷണാസക്തിയും മദ്യപാനവുമാണ് അവർ പ്രത്യക്ഷപ്പെടുത്തുന്നതെങ്കിൽ ക്രൈസ്തവചൈതന്യപ്രഭ മങ്ങിമങ്ങി ദുർവാസനകൾക്കു മാത്രം ആകർഷകങ്ങളായ ജീവിതരീതിയിലേക്ക് നാം നിപതിക്കുന്നുവെങ്കിലോ, അതിൽ ഇതരസമുദായക്കാർ അപഹസിക്കുന്നെങ്കിലോ ഒട്ടും അത്ഭുതപ്പെടുവാനില്ല. ക്രൈസ്തവർ ആണ് കേരളക്കരയിലെ ആംഗ്ലേയവിദ്യാഭ്യാസ പ്രചരണത്തിനു നേതൃത്വം നൽകിയതു്. സേവനപരമായ ഈ പ്രവർത്തനത്തിൽ ചൂഷണമനോഭാവം പ്രത്യക്ഷപ്പെട്ടു തുടങ്ങിയപ്പോൾ ഹൈന്ദവർ മത്സരം തുടങ്ങി. ക്രിസ്ത്യാനി മിഡിൽ സ്കൂളും ഹൈസ്കൂളും ഉണ്ടാക്കി പണം സമ്പാദിക്കുന്ന മാർഗ്ഗം കണ്ടപ്പോൾ ഹൈന്ദവർ മത്സരം തുടങ്ങി. എന്തു കടിപിടിയാണ് ഈ കാര്യത്തിൽ ഇപ്പോൾ നടക്കുന്നതെന്ന് നാം ഈ സംസ്ഥാനത്തെ വിദ്യാഭ്യാസലോകത്തിലെ കോളിളക്കങ്ങൾ വീക്ഷിച്ചാൽ മതിയാകുന്നതാണ്. ശ്രീ ജോർജ്ജ്തോമ്മസ് പരാമർശിക്കുന്ന ക്രൈസ്തവ ചൈതന്യപ്രഭ നമ്മുടെ വിദ്യാഭ്യാസലോകത്തു് പ്രത്യക്ഷപ്പെട്ടിരുന്നെങ്കിൽ നമ്മൾ വിഭിന്നമായ ചരിത്രം സൃഷ്ടിക്കുമായിരുന്നു. ആതുരശാലകളും അനാഥശാലകളും നാം ആരംഭിച്ച് സേവനം നടത്തുമ്പോൾ നിസ്തുല്യമായ ക്രൈസ്തവചൈതന്യം നമ്മുടെ ഹൃദയത്തിൽ വസിക്കേണ്ടിയിരിക്കുന്നു. അല്ലെങ്കിൽ അതു് ക്രമേണ സ്തംഭനാവസ്ഥയിലെത്തുമെന്നുള്ളതിനു് സംശയമില്ല. യേശുക്രിസ്തു വാഗ്ദാനം ചെയ്ത പരിശുദ്ധാത്മാവിന്റെ സഹായഹസ്തമില്ലാത്ത യാതൊരു ആതുരസേവനവും ദീർഘകാലം നിലനിന്നുപോന്നിട്ടില്ല. ഹൈന്ദവർ അതിൽ അസൂയകൊള്ളുവാനും, മത്സരിക്കുവാനും വിദ്വേഷിക്കുവാനും ഇടയുള്ള ഒരു പ്രവർത്തനരംഗമല്ല അതു്. അവിടെ നമ്മുടെ ചൈതന്യം പ്രദർശിപ്പിക്കുന്നതിൽ ശ്രദ്ധപതിക്കുന്നതു് ഇന്നത്തെ രാഷ്ട്രീയസാഹചര്യങ്ങളിലും അത്യന്താപേക്ഷിതമായിരിക്കുന്നു. ഈ കാര്യത്തിൽ ഒരു ക്രൈസ്തവ ബാങ്കുപ്രവർത്തകനായ ശ്രീ. ജോർജ്ജ് തോമ്മസി

പ്രതിവാരപ്രഭാഷണം (Sermon for the Week)

# 'ജീവന്റെ അപ്പം'

വി. യോഹന്നാൻ 6: 47–58

"എന്റെ ശരീരം ഭക്ഷിക്കുകയും എന്റെ രക്തം പാനം ചെയ്യുകയും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വസിക്കും" (6: 56)

യേശുമശിഹാ ജീവന്റെ അപ്പമാകുന്നു എന്നുള്ള സത്യത്തെ വിശദീകരിച്ചുകൊണ്ടുള്ള സുദീർഘമായ പ്രഭാഷണത്തിന്റെ ഒരു ഭാഗമാണു ഇന്നത്തെ എവൻഗേലിയോൻ. അഞ്ചപ്പംകൊണ്ടു അയ്യായിരംപേരെ പോഷിപ്പിച്ച അൽഭുതപ്രവൃത്തിയെ തുടർന്നുള്ളതായിട്ടാണു് സുവിശേഷകൻ ഈ പ്രഭാഷണം രേഖപ്പെടുത്തിയിരിക്കുന്നതു്. ശാരീരികമായ ഭക്ഷണം നൽകിയതോടുകൂടെ തന്നെ ആത്മീയഭക്ഷണത്തിന്റെ ആവശ്യത്തിലേക്കു് അദ്ദേഹം അവരുടെ ശ്രദ്ധയെ ആകർഷിച്ചു. രോഗശമനത്തിനായും മററും കർത്താവിനെസമീപിച്ച പലരേയും അവർ ആഗ്രഹിച്ചതിലും പ്രതീക്ഷിച്ചതിലും കവിഞ്ഞ അനുഗ്രഹങ്ങൾ വർഷിച്ചാണു് അദ്ദേഹം പറഞ്ഞയച്ചതു്. അതായതു് ശാരീരികാവശ്യങ്ങളുടെ നിർവഹണം ആത്മീയാവശ്യങ്ങളുടെ നിർവഹണത്തിനുള്ള ഒരുപാധിയായി കൂടി യേശുതമ്പുരാൻ ഉപയോഗിച്ചു. മനുഷ്യർ പലപ്പോഴും ശാരീരികാവശ്യനിർവഹണംകൊണ്ടു മാത്രം തൃപ്തിപ്പെടുന്നവനാണു്. കർത്താവു അങ്ങനെയുള്ള ആവശ്യങ്ങളെ ഒരിക്കലും അവഗണിച്ചിട്ടില്ല. എന്നാൽ അവയേക്കാൾ പ്രാഥമികവും പ്രധാനവുമായവ മനുഷ്യന്റെ ആത്മീയാവശ്യങ്ങളാണെന്നു് അദ്ദേഹം വിശ്വസിച്ചിരുന്നു. അതുകൊണ്ടാണു് ശാരീരികദാനങ്ങൾ കൊണ്ടു തൃപ്തിയടയുവാൻ ആരെയും അനുവദിക്കാതിരുന്നതു്. അപ്പം കൊടുത്തു വിശപ്പടക്കുവാൻ ലഭിച്ച അവസരം ജീവന്റെ അപ്പത്തെക്കുറിച്ചുള്ള ഉപദേശം നൽകുവാനായി യേശു വിനിയോഗിച്ചു. താൻ സ്വർഗ്ഗത്തിൽ നിന്നിറങ്ങിവന്ന ജീവന്റെ അപ്പമാണെന്നു യേശു പറഞ്ഞതിനെ ഗ്രഹിക്കുവാൻ കഴിയാതെ അദ്ദേഹത്തിന്റെ യഹൂദശ്രോതാക്കൾ വിഷമിക്കുകയും പിറുപിറുക്കുകയും ചെയ്തു. അതിനെത്തുടർന്നു ക്രിസ്തു നൽകിയ ഉപദേശം അവർക്കു കുറേക്കൂടെ ദുർഗ്രാഹ്യമായിരുന്നു. "നിങ്ങൾ മനുഷ്യപുത്രന്റെ ശരീരം ഭക്ഷിക്കുകയും അവന്റെ രക്തം കുടിക്കുകയും ചെയ്യാഞ്ഞാൽ നിങ്ങൾക്കു നിങ്ങളിൽ തന്നെ ജീവനില്ല." "എങ്ങനെയാണു് അവൻ തന്റെ ശരീരം നമുക്കു ഭക്ഷിപ്പാൻ തരുന്നതു?" എന്നു യഹൂദന്മാർ തമ്മിൽ തമ്മിൽ ചോദിച്ചു. കർത്താവിന്റെ ആശയം അവർ മനസ്സിലാക്കിയില്ലെന്നു മാത്രമല്ല തെററിദ്ധരിക്കുകകൂടെ ചെയ്തു. ഇന്നു നാമും അവരിൽനിന്നു വളരെ വിഭിന്നമാണോ എന്നു സംശയമാണു്. വിശുദ്ധകുർബാനാനുഭവത്തെക്കുറിച്ചും തിരുശരീരരക്തങ്ങളെക്കുറിച്ചും എത്രയധികം തെററിദ്ധാരണകളാണു് ക്രിസ്തുസഭാംഗങ്ങളുടെ ഇടയിലുള്ളതു്. എത്രഭയങ്കരമായ വാഗ്സമരങ്ങൾക്കും ഭിന്നതകൾക്കുമാണു് അവ വഴിതെളിച്ചിട്ടുള്ളതു്. ക്രിസ്ത്യാനികളുടെ യോജിപ്പിനും ദൃഢതയ്ക്കും പര്യാപ്തമായി കർത്താവു സ്ഥാപിച്ച കൂദാശ ഭിന്നിപ്പിനുള്ള ഉപാധിയായി പരിണമിച്ചതു പരിതാപകരം തന്നെ.

തന്റെ വാക്കുകളെ അക്ഷരപ്രകാരം വ്യാഖ്യാനിക്കുവാൻ ഉദ്യമിച്ചവരോടായി ക്രിസ്തു പറയുന്നു. "ജീവിപ്പിക്കുന്നതു് ആത്മാവാകുന്നു. ജഡം ഒന്നിനും ഉപകരിക്കുന്നില്ല. ഞാൻ ഈ സംസാരിച്ച വചനങ്ങൾ ആത്മാവും ജീവനുമാകുന്നു" കൂദാശകളെപ്പററി പൊതുവേ രണ്ടു പ്രധാന തെററിദ്ധാരണകളാണുള്ളതു്. അവ ഓരോന്നും ഓരോ വിഭിന്ന മനോഭാവത്തെ പ്രതിനിധാനം ചെയ്യുന്നു. ക്രിസ്തീയ ജീവിതം കേവലം ആത്മീയമായ ഒരു ജീവിതമാണെന്നും മനുഷ്യാത്മാവും ദൈവവുമായുള്ള ആത്മീയബന്ധത്തിൽ വസ്തുമയമായ യാതൊന്നിനും സ്ഥാനമില്ലെന്നും ഉള്ളതാണു് ഒന്നാമത്തെ തെററിദ്ധാരണ. ഇതുവലിയ ഒരു തെററിദ്ധാരണയാണു്. കേവലം ആത്മീയമായ ക്രിസ്തീയജീവിതം എന്നൊന്നില്ല. ജഡമയനായ മനുഷ്യൻ ജഡത്തിൽ ഇരിക്കുന്നിടത്തോളം കാലം വസ്തുമയമായ കാര്യങ്ങളുടെ സഹായമില്ലാതെ ആത്മീയമായി മാത്രം അവന്റെ ജീവിതം നിലനിർത്തിക്കൊണ്ടുപോകുക എന്നുള്ളതു് മനുഷ്യപ്രകൃതിക്കുചേർന്നതോ, ക്ഷിപ്രസാദ്ധ്യമോ അഭിലഷണീയമോ അല്ല. ഇക്കാര്യം നല്ലവണ്ണം ഗ്രഹിച്ചിരുന്ന നമ്മുടെ കർത്താവു് മനുഷ്യാവശ്യത്തെ പരിഗണിച്ചും മനുഷ്യപ്രകൃതിയെ ആദരിച്ചുമാണു് വിശുദ്ധ കുർബാന സ്ഥാപിച്ചതു്. അതുകൊണ്ടു ആ വിശുദ്ധ കൂദാശയെ അവഗണിക്കുന്നവർ നമ്മുടെ കർത്താവിന്റെ ഹിതത്തിനെതിരായിട്ടാണു് അങ്ങനെ ചെയ്യുന്നതു്. രണ്ടാമത്തെ തെററിദ്ധാരണ, നമ്മുടെ കർത്താവിന്റെ വാക്കുകളുടെ ആത്മീയമായ അർത്ഥമോ ഉദ്ദേശമോ ഗ്രഹിക്കാതെ അവയെ അക്ഷരപ്രതി വ്യാഖ്യാനിക്കുന്നു. തിരുശരീരരക്തങ്ങളെ അനുഭവിക്കുക എന്നുള്ളതു് കേവലം ഒരു കർമ്മാനുഷ്ഠാനമായി നിർവ്വഹിച്ചാൽ മോക്ഷപ്രാപ്തിയുണ്ടാകുമെന്നുള്ള വിശ്വാസമാണതു്. ഇതും നമ്മുടെ കർത്താവിന്റെ ഉദ്ദേശത്തിനും ഹിതത്തിനും എതിരാണു്. വിശ്വാസമാണു് കാര്യമായിട്ടുള്ളതെന്നും വിശ്വാസം മാത്രം മതിയെന്നും ഒരു കൂട്ടർ ശഠിക്കുമ്പോൾ, ഹൃദയത്തേയോ ജീവിതത്തേയോ കാര്യമായി സ്പർശിക്കാത്ത കർമ്മാനുഷ്ഠാനം കൊണ്ടു് അപരൻ തൃപ്തിയടയുന്നു. ഈ രണ്ടു മനോഭാവങ്ങളിലും അന്തർഭവിച്ചിരിക്കുന്ന പിശകു നാം നമ്മുടെ വിശ്വാസാചാരങ്ങളിൽ പരിഹരിക്കേണ്ടതാണു്. അപ്പവും വീഞ്ഞും കർത്താവിന്റെ തിരുശരീരരക്തങ്ങൾ തന്നെയാണു്. അവയിൽ കർത്താവിന്റെ തിരുസാന്നിദ്ധ്യമുണ്ടു്. അവയെ വിശ്വാസത്തോടുകൂടി സ്വീകരിക്കുകയും വേണം. അപ്പോൾ അവ മുഖാന്തിരം കർത്താവിന്റെ ജീവനും ശക്തിയും നമ്മിലേക്കു പ്രവേശിക്കും.

വിശുദ്ധകുർബാനാനുഭവം മൂലം നമുക്കു ലഭിക്കുന്നതും ലഭിക്കേണ്ടതുമായ പ്രധാനനൽവരങ്ങൾ എന്തെല്ലാമാണു്? ഒന്നു്, നമ്മുടെ കർത്താവിന്റെ സ്വാർത്ഥത്യാഗത്തിന്റെ ആത്മാവു്. ഖണ്ഡിക്കപ്പെട്ട ശരീരമാണു് താൻ നമുക്കു പ്രദാനം ചെയ്യുന്നതു്. നമ്മുടെ ജീവിതവും മററുള്ളവർക്കായി ഖണ്ഡിക്കപ്പെടുവാൻ—മററുള്ളവരുടെ സേവനത്തിനായി അർപ്പിക്കപ്പെടുവാൻ ആവശ്യമായ ത്യാഗസന്നദ്ധത നമുക്കുണ്ടാകണം. അതു കുർബാനാനുഭവംമൂലം നമുക്കു ലഭിക്കുന്നു. രണ്ടാമതായി, തിരുരക്തം വഴിയായി ക്രിസ്തുവിന്റെ ഉയർപ്പിന്റെ ജീവനെ നാം പ്രാപിക്കുന്നു. രക്തം ജീവനെ പ്രതിനിധാനം ചെയ്യുന്നു. സ്വയത്യാഗത്തിൽകൂടെ മരണത്തെയും പാപത്തെയും ജയിച്ച ഉയിർപ്പിന്റെ ജീവൻ ക്രിസ്തുവിനോടുള്ള ബന്ധത്താൽ നമുക്കു സ്വായത്തമായിത്തീരുന്നു.

"എന്റെ ശരീരം ഭക്ഷിക്കുകയും എന്റെ രക്തം പാനംചെയ്യുകയും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വസിക്കും." ക്രിസ്തുവിന്റെ പൂർണ്ണമനുഷ്യത്വവും ഉയിർപ്പിൻ ജീവനും പ്രാ

---

ന്റെ ആഹ്വാനം ഇന്നത്തെ പരിതസ്ഥിതിയിൽ അത്യന്തം സന്ദർഭോചിതമായിരിക്കുന്നു എന്നുപറയുവാൻ സന്തോഷമുണ്ടു്.

# വിശുദ്ധദീപം

## ബാലകാണ്ഡം (തുടർച്ച)

(പുത്തൻകാവ് മാത്തൻ തരകൻ)

### ജറൂസലേം

ആ യഹൂദ്യായിലെക്കുന്നുകളോരോരോ–
കാര്യങ്ങളാൽ കീർത്തനീയങ്ങളായ് മിന്നി.
ശാവൂൽ ജനിച്ചതും രാജാവായ് തീർന്നതും
ഗർവിയന്നീടും ഫലസ്ത്യരോടേറ്റതും
യോനാഥാനേകനാം ഭൃത്യനോടൊന്നിച്ചു,
മാനമായ് ശത്രുസംഘത്തെ വധിച്ചതും
പിന്നീടു ദാവീദു തന്നോടെതിർത്തൊരു
ദുർന്നയശീലരെയെല്ലാമോടിച്ചതും
പാരം പ്രസിദ്ധമാത്തുംഗപർവത–
പംക്തിയിൽ വച്ചായിരുന്നെന്നു കാണുന്നു.
ക്രുദ്ധനാം 'ഏശാവി'നെന്നു ഭയപ്പെട്ടു തൻ
സോദരനാകിയ "യാക്കോബ്" സത്വരം
ജീവരക്ഷയ്ക്കോടിച്ചെന്നു വസിച്ചതും
താപൽപ്പരിക്ലാന്തനായ് നിദ്രപൂണ്ടതും
മന്നിൽനിന്നംബരത്തോളമുയർന്നേറെ
മാലാഖമാർ സഞ്ചരിക്കുന്ന നിശ്രേണി
സ്വപ്നത്തിൽ പ്രത്യക്ഷപ്പെട്ടതുമായുള്ള
ശൈലവും കന്യകാനന്ദനൻ ദർശിച്ചു.
കായംപരം ദൃഢമായിരുന്നെങ്കിലും
കണ്ടാൽ ഭയംതോന്നുമത്തുംഗപർവതം
തെല്ലുകയറിക്കഴിഞ്ഞപ്പോഴേക്കുമാ–
കല്യാണഗാത്രം നിതാന്തം തളർന്നതേ.
എങ്കിലും മറ്റുള്ള യാത്രക്കാരൊന്നിച്ചു
മംഗളശീലൻ തുടർന്നു തൻസഞ്ചാരം.
ഭൂധരത്തിൽ മഹാ സ്ഥൂലമായുള്ളൊരു
ഭാഗത്തെ പ്രാപിച്ചു തെക്കോട്ടുനോക്കവേ
ജറുശലേംപട്ടണഗോപുരഭിത്തികൾ
യേശുവിൻ തൃക്കണ്ണിൽ സൽക്കാന്തി വർഷിച്ചു–
കീർത്തിയേറുന്ന ഗലീലയിൽ നിന്നെത്തും
തീർത്ഥാടകർക്കൊരു വിശ്രമസുസ്ഥാനം
തുംഗമായീടുമൊലീവുമലയുടെ
ഭംഗിയേറും പീഠഭൂവിൽ പ്രശോഭിച്ചു.
ആകയാൽ തീർത്ഥസഞ്ചാരികളാശൈല–
മാരോഹണം ചെയ്യുവാനും തുടങ്ങിനാർ.
പർവതാരോഹണക്ലേശം മറക്കുവാൻ
പുല്ലാംകുഴലൊരാൾ വായിച്ചുമെല്ലവേ
വർദ്ധിച്ചുപെട്ടെന്നൊരുത്സാഹമവർക്കും
വാട്ടമേശാതവർ മേളത്തിൽ പാടിനാർ.
"ദിവ്യനഗരമേ, വെൽകനീ വെൽകനീ.
പാവനനീതിപീഠോല്ലസദ്രംഗമേ
ദാവീദുരാജസിംഹാസനസ്ഥാനമേ
വീരചരിതയാം ജറുശലേമേ തവ
വിസ്തൃതഗോപുരദ്വാരത്തിലിന്നിതാ
സാദരം ഞങ്ങളണയുന്നു നിന്തിരു
ശാന്തിക്കായ് ഭക്തിയോടീശനെ പ്രാർത്ഥിപ്പൂ.
നിന്നിൽ വിളങ്ങട്ടെ നിത്യമാം സംതൃപ്തി
നിന്നിൽ വിളങ്ങട്ടെ നിത്യമാം നിർവൃതി.
ശ്രീപൂർണ്ണമാകട്ടെ സന്തതം താവക
ഭൂപാലധാനികളൊക്കെയുമത്യന്തം.
സമ്പന്നരാകട്ടെ നിന്നെ സ്നേഹിക്കുവോർ
സന്തുഷ്ടരാകട്ടെ നിന്നെ വന്ദിക്കുവോർ.
നിന്നുടെ നാഥനെത്തേടിയിതാ ഞങ്ങ–
ളൊന്നിച്ചണയുന്നു ഭാവുകം തേ സദാ."

---

പിച്ചിട്ട് കൊമ്പു മുന്തിരിവള്ളിയിൽ വസിക്കുന്നതുപോലെയുള്ള ഒരനുഭവമാണ് കുർബാനാനുഭവം മൂലം നമുക്കുണ്ടാകേണ്ടത്. കേവലം ഒരു ചടങ്ങായി നിർവഹിക്കപ്പെടേണ്ടതോ, അവസാനിക്കേണ്ടതോ അല്ല അത്. നിലനിൽക്കുന്ന ഒരു ജീവൽബന്ധമായിരിക്കണം അതിന്റെ ഫലം. അതുമൂലം നമ്മുടെ ജീവിതത്തിന്റെ എല്ലാവശങ്ങളിലും "ആത്മാവിന്റെ ഫലങ്ങൾ" പൊട്ടിപ്പുറപ്പെടണം. എങ്കിൽ മാത്രമേ ഈ കൂദാശ നമ്മുടെ കർത്താവിന്റെ ഉദ്ദേശസാദ്ധ്യത്തിന് ഉതകയുള്ളു. എത്ര വലിയ ഒരുക്കത്തോടും വിശുദ്ധിയോടും കൂടിയാണ് നാം ഈ കൂദാശയെ സമീപിക്കേണ്ടത്? കർത്താവ് തന്നെത്തന്നെ മുഴുവനായി ഈ തിരുശരീരരക്തങ്ങളിൽക്കൂടെ നമുക്കു നൽകുമ്പോൾ നമ്മുടെ കർത്തവ്യമെന്താണ്? തന്റെ ആ തിരുബലിയോടുകൂടെ നമ്മുടെ ഹൃദയവും ജീവിതവും മുഴുവനായി സമർപ്പിച്ചുകൊണ്ട് പിതാവായ ദൈവത്തിനു അംഗീകാര്യമായ ഒരു ബലിയായി കാഴ്ച വയ്ക്കണം. യാതൊന്നും മറച്ചുവയ്ക്കുവാനോ പിടിച്ചുവയ്ക്കുവാനോ നമുക്കാവശ്യമില്ല. നമ്മുടെ ജീവിതത്തെ മുഴുവനായി നാം ആ തിരുബലിയോടുചേർത്ത് ദൈവത്തിനു പ്രതിഷ്ഠിക്കണം. കുർബാനാനുഭവത്തിൽ സ്വീകരണം മാത്രമല്ല സമർപ്പണവും സർവപ്രധാനമാണ്. നമ്മുടെ കർത്താവ് തന്റെ മഹാകരുണയാൽ സഭയിൽ നിക്ഷേപിച്ചിരിക്കുന്ന ഈ മഹൽദാനത്തെ സഭാമക്കളായ നാം കൂടുതൽ കൂടുതൽ പ്രാപിച്ചിട്ട് കൃപയിൽ വളർന്നുവരേണ്ടതു് നമ്മുടെ പദവിയും കടമയുമാണ്.

---

## സൺഡേസ്കൂൾ വാർഷിക സമ്മേളനം

(സ്വ. ലേ.) കോട്ടയം ഏപ്രിൽ 26

മേടം 17-ാം നു ഞായറാഴ്ച പകൽ 2 മണിക്കു വാകത്താനം വലിയപള്ളിയിൽ വച്ചു സിറിയൻ സൺഡേസ്കൂൾ പൊതുവാർഷിക സമ്മേളനം നി. വ. ദി. മ. ശ്രീ. കാതോലിക്കാബാവാ തിരുമനസ്സിലെ മഹനീയ അദ്ധ്യക്ഷതയിൽ നടക്കുന്നതാണ്. ഈ അവസരത്തിൽ മെ. സി. ഐ നൈനാൻ ബി. എ. എൽ. റ്റി, പി. ജി. മാത്യു എം. എ. ബി. ഡി. എന്നിവരുടെ പ്രസംഗങ്ങളും സമുദായത്തിൽ ഉയർന്നു വിജയിച്ചിട്ടുള്ളവർക്കുള്ള സമ്മാനദാനവും ഉണ്ടായിരിക്കുന്നതാണ്.

## സൺഡേസ്കൂൾ പരീക്ഷാഫലം.

കോട്ടയം ഏപ്രിൽ 25

ഓർത്തഡോക്സ് സിറിയൻ സൺഡേസ്കൂൾ ജനറൽ സെക്രട്ടറി ഫാദർ കെ. ജേക്കബ് അറിയിക്കുന്നതു്—

ഈ വർഷത്തെ വാർഷിക പരീക്ഷ

(ശേഷം 11-ാം പേജിൽ)

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. അപ്പൊ. പ്ര. 15. 1—29.

യഹൂദേതരന്മാരായിരുന്നവർ ക്രിസ്തുമതാവലംബികളായിത്തീർന്നതു് ഒരു വലിയ പ്രശ്നമാണു സഭയിൽ അവതരിപ്പിച്ചതു്. പുറജാതികളായിരുന്നവരെ ഏതു വ്യവസ്ഥയിലാണു സഭയിലേക്കു ചേർക്കുക? യാഥാസ്ഥിതികയഹൂദക്രിസ്ത്യാനികളുടെ ബലമായ വാദം, പുറജാതികളായിരുന്നവർ യഹൂദന്യായപ്രമാണം ആചരിക്കണമെന്നായിരുന്നു. അവരുടെ വാദം വിജയിച്ചിരുന്നു എങ്കിൽ ക്രിസ്തുസഭ ഒരു യഹൂദവിഭാഗം മാത്രമായി പരിണമിച്ചേനേ. ഈ വൈഷമ്യം വ്യക്തമായി കണ്ടതു പൗലൂസാണു്. ക്രിസ്തു സർവ്വജാതിക്കും വേണ്ടി മരിച്ചിരിക്കെ ക്രിസ്തുമതം ഒരു കാതോലികമതമായി വ്യാഖ്യാനിക്കപ്പെടണം. കർത്താവിന്റെ മേശയിങ്കൽ യാതൊരു വിധമായ ഉച്ചനീചത്വവ്യത്യാസവും പാടില്ല.

ഈ പ്രശ്നത്തിനു് ഒരു പരിഹാരം കണ്ടുപിടിക്കുവാൻ യെറുശലേം സുന്നഹദോസ് കൂടി. അതിന്റെ ഫലം പൌലൂസിനു ഒരു വലിയ വിജയമായിരുന്നു. അവരുടെ തീരുമാനത്തിൽ ദൈവത്തിന്റെ നടത്തിപ്പ് വ്യക്തമായി കാണാം. "പരിശുദ്ധാൽമാവിനും ഞങ്ങൾക്കും തോന്നിയിരിക്കുന്നു." അതാണു യഥാർത്ഥ സത്യം. അന്നത്തെ തീരുമാനം മറെറാരു പ്രകാരമായിരുന്നു എങ്കിൽ ക്രിസ്തുമതപ്രചരണം എപ്രകാരം പുരോഗമിക്കുമായിരുന്നു എന്നു ദീർഘദർശനം ചെയ്യേണ്ട ആവശ്യമില്ല. ലോകമെങ്ങുമുള്ള ക്രൈസ്തവസഭയിൽ പുനരൈക്യവാഞ്ഛ വർദ്ധിച്ചുവരുന്ന ഈ കാലത്തു ഈ സംഭവം നമ്മെ എന്തു പഠിപ്പിക്കുന്നു? നമ്മുടെ ആലോചനകളെ സംബന്ധിച്ചിടത്തോളം "പരിശുദ്ധാൽമാവിനും ഞങ്ങൾക്കും തോന്നിയിരിക്കുന്നു" എന്നു പറവാൻ കഴിയുമോ?

ചൊവ്വാ. അപ്പൊ. പ്ര. 15. 30–16.5.

യെറുശലേം സുന്നഹദോസ് തീരുമാനം അന്ത്യോക്യയിൽ വലിയ ആഹ്ളാദമുണ്ടാക്കി. അപ്പൊസ്തലൻ അലസനായിരിക്കാതെ തന്റെ ഭാവി പരിപാടികൾക്കു് ഒരുക്കം തുടങ്ങി. മർക്കോസിനെപ്പററി പൗലൂസും ബർന്നബാസും തമ്മിലുണ്ടായ അഭിപ്രായവ്യത്യാസം അസുഖകരമായി തോന്നാം. എന്നാൽ പൗലൂസിന്റെ അഭിപ്രായഭിന്നത പിൽക്കാലത്തു മാറിയതായി അദ്ദേഹത്തിന്റെ ചില ലേഖനങ്ങളിൽനിന്നു നാം മനസ്സിലാക്കുന്നുണ്ടു്. തന്റെ പുതിയ സഹചരനായി ശീലാസിനെയും കൂട്ടിക്കൊണ്ടു അദ്ദേഹം രണ്ടാമത്തെ മിഷ്യനറിയാത്രയ്ക്കു തിരിച്ചു. ശീലാസ് അദ്ദേഹത്തിനുതകിയ ഒരു സഹചരനായിരുന്നു. റോമാപൗരനായിരുന്ന ശീലാസ് പുറജാതികൾക്കു നൽകേണ്ടുന്ന സ്വാതന്ത്ര്യങ്ങളെപ്പററി പൗലൂസിന്റെ അഭിപ്രായക്കാരനുമായിരുന്നു. സുറിയാ കിലിക്യാദേശങ്ങളും ഗലാത്യസഭകളും അദ്ദേഹം ഇത്തവണ സന്ദർശിച്ചു. ലുസ്ത്രായിൽവച്ചു തിമൊഥെയോസിനെ സഹപ്രവർത്തകനായി അദ്ദേഹം സ്വീകരിച്ചു. ആ യുവപ്രവർത്തകൻ പൗലൂസിന്റെ പ്രഥമമിഷ്യനറിയാത്രയിൽ മാനസാന്തരപ്പെട്ടവനായിരിക്കാം. പൗലൂസിന്റെ അഭാവത്തിൽ തിമൊഥെയോസ് ചെയ്തുകൊണ്ടിരുന്ന ജോലി സംതൃപ്തിജനകമായിരുന്നതിനാൽ കൂടുതൽ സേവനസരണികൾ അദ്ദേഹത്തിനു ലഭിച്ചു. നിസ്സാരകാര്യങ്ങളിൽ നാം കാണിക്കുന്ന വിശ്വസ്തതയാണു വൻകാര്യങ്ങൾ ഏറെറടുക്കുന്നതിനുള്ള മാർഗ്ഗങ്ങൾ നമുക്കു തുറന്നുതരുന്നതു്. നമുക്കു ഏല്പിക്കപ്പെട്ടിരിക്കുന്ന കൃത്യങ്ങൾ എത്രതന്നെ നിസ്സാരമായിരുന്നാലും അവ വിശ്വസ്തതയോടെ ചെയ്യുന്നതിനുള്ള കൃപയ്ക്കായി നമുക്കു പ്രാർത്ഥിക്കാം.

ബുധൻ അപ്പൊ. പ്ര. 16. 6–15

ക്രിസ്തുമതം മക്കദോന്യാ, അഖായാ, ആസ്യ മുതലായ റോമാ പ്രോവിൻസുകളിലേക്കു് എപ്രകാരം പ്രവേശിച്ചു എന്നു ഈ ഭാഗത്തു് നിന്നു് നാം ഗ്രഹിക്കുന്നു. ലോകപ്രസിദ്ധങ്ങളായി തീർന്നിട്ടുള്ള ഈ നഗരങ്ങളിൽ ക്രിസ്തുമതപ്രചരണം നടന്നതു് സംബന്ധിച്ചുള്ള വിശദവിവരങ്ങൾ അറിവാനുള്ള ആഗ്രഹം ഏവർക്കുമുണ്ടാകാവുന്നതാണു്. എന്നാൽ ലൂക്കോസ്, സുപ്രധാനങ്ങളെന്നു് അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ തോന്നിയ ചില സംഭവങ്ങൾ മാത്രമേ ഇവിടെ രേഖപ്പെടുത്തിയിട്ടുള്ളൂ.

ആസ്യയിലേക്കും, ബിഥുന്യയിലേക്കും പോകുവാൻ ആരംഭിച്ച രണ്ടവസരങ്ങളിലും ദൈവത്തിന്റെ ആത്മാവു് അവരെ തടയുകയും അങ്ങനെ അവർ മക്കദോന്യയ്ക്കു പോകുവാൻ സംഗതിയാകുകയും ചെയ്തു. ത്രോവാസിൽ വച്ചാണു് കടൽ കടന്നു മക്കദോന്യയിലേയ്ക്കു പോകണമെന്നുള്ളതാണു് ദൈവേഷ്ടമെന്നു് അപ്പൊസ്തലൻ വ്യക്തമായി ഗ്രഹിച്ചതു്. ലുദിയായുടെ മാനസാന്തരം, അവരുടെ ഫിലിപ്പിയയിലെ വാസവും ജോലിയും സുഗമമാക്കിത്തീർത്തു. നമ്മുടെ ജീവിതത്തിലും പ്രതീക്ഷയ്ക്കും ആഗ്രഹങ്ങൾക്കും വിരുദ്ധമായി ചില തടസ്സങ്ങൾ ഉണ്ടായി എന്നുവരാം. അവിചാരിതമെങ്കിലും നവീനങ്ങളായ ചില മാർഗ്ഗങ്ങൾ അവ നമുക്കു് തുറന്നു തരുന്നതിനായിരിക്കാം. അങ്ങനെയുള്ള അവസരങ്ങളിൽ നാം അതിസൂക്ഷ്മമായി സഞ്ചരിക്കേണ്ടതുണ്ടു്.

വ്യാഴം. അപ്പൊ. പ്ര. 16. 16–40

ഫിലിപ്പിയയിൽ പൗലൂസ് നയിച്ച ആശ്വാസപ്രദങ്ങളായ ദിവസങ്ങളുടെ സ്മരണകൾ അദ്ദേഹം അവർക്കെഴുതിയ ലേഖനത്തിൽ പോലും നാം വായിക്കുന്നുണ്ടു്. വെളിച്ചപ്പാടത്തിയും ലക്ഷണം പറയുന്നവളുമായ ബാല്യക്കാരിയുടെ ശല്യം ഇല്ലാതാക്കുന്നതിനു പൗലൂസ് അവളെ ശാസിക്കുകയും അങ്ങനെ അവൾ ഭൂതവിമുക്തയാകുകയും ചെയ്തു തങ്ങളുടെ ആദായമാർഗ്ഗം നഷ്ടപ്പെടുന്നതിൽ കുപിതരായ അവളുടെ യജമാനന്മാർ സ്വസ്ഥരായിരുന്നില്ല. അവർ പൌലൂസിനെതിരായി പ്രക്ഷോഭണം ഉണ്ടാക്കുകയും അവർ അധികാരികളുടെ മുമ്പിൽ ആനീതരാകുകയും ചെയ്തു. അങ്ങനെ ബന്ധനസ്ഥരായിത്തീർന്നിട്ടും പൗലൂസും ശീലാസും ഭഗ്നോത്സാഹരാകുന്നില്ല. അവർ നവീനസാഹചര്യങ്ങളെ എപ്രകാരം നേരിട്ടു എന്നതു, കാരാഗൃഹപ്രമാണിയുടെ മാനസാന്തരത്തിനും അങ്ങനെ ആകുടുംബം മുഴുവനും സ്നാനം ഏൽക്കുന്നതിനും നിദാനമായി. മതം തങ്ങളുടെ ആദായമാർഗ്ഗത്തെ പ്രതികൂലമായി സ്പർശിക്കുന്നു എന്നു കണ്ടാൽ അധികംപേരും മതത്തെ എതിർക്കുമെന്നുള്ളതു് അന്നെന്നപോലെ ഇന്നും പരമാർത്ഥമാണല്ലോ.

വെള്ളി അപ്പൊ. പ്ര. 17. 1—14

പൗലൂസും ശീലാസും തിമൊഥെയോസും ഫിലിപ്പിയയിൽനിന്നു് തെസ്സലൊനിക്കയിലേക്കുപോയി. അവിടെ യഹൂദന്മാർ ബഹളമുണ്ടാക്കുവോളം എല്ലാം ശാന്തമായിരുന്നു. അവർക്കെതിരായി കൊണ്ടുവരപ്പെട്ട ആരോപണം രാജദ്രോഹമായിരുന്നു. റോമാസാമ്രാജ്യത്തിൽ ഏററവും ഗൗരവാർഹമായ കുററമായിരുന്നു രാജദ്രോഹം. ഈ കുററം തന്നെയാണല്ലോ നമ്മുടെ കർത്താവിനെതിരായി ഉന്നയിക്കപ്പെട്ടതും

എന്നാൽ ബെരോവയിലെ ആളുകൾ തെസ്സലൊനീക്യരെ അപേക്ഷിച്ചു് ഉത്തമന്മാരായിരുന്നു. ബെരോവയിലെ ജനങ്ങളെപ്പോലെ എല്ലാവരും വി. വേദപുസ്തകം പഠിക്കുന്നവരും പുതിയ വിശ്വാസങ്ങൾ അതിന്റെ വെളിച്ചത്തിൽ പരിശോധിക്കുന്നവരും ആ

# ക്രൈസ്തവലോകവാർത്തകൾ

## മാർപ്പാപ്പായുടെ പ്രഖ്യാപനത്തെപ്പററി.

റോമാസഭയും എക്യുമിനിക്കൽ പ്രസ്ഥാനവും തമ്മിലുള്ള ബന്ധത്തെ പരാമർശിച്ച് അടുത്തയിട മാർപാപ്പാ തിരുമനസ്സുകൊണ്ട് പ്രസിദ്ധപ്പെടുത്തിയ പ്രഖ്യാപനത്തെ നിരൂപണം ചെയ്തുകൊണ്ട് കൻറർബറി ആർച്ചുബിഷോപ്പ് തിരുമേനി ഇപ്രകാരം പ്രസ്താവിച്ചുകാണുന്നു.

"എക്യുമിനിക്കൽ പ്രസ്ഥാനത്തിന്റെ വിവിധവശങ്ങളെപ്പററി റോമൻ കത്തോലിക്കരായ പലർ വലിയ താല്പര്യം കാണിച്ചുവരുന്ന ഈ ഘട്ടത്തിൽ അവർക്ക് വേണ്ട പൊതുനിർദ്ദേശങ്ങൾ നൽകുന്നതു് അവസരോചിതമായിരിക്കുമെന്ന് വത്തിക്കാൻ മനസ്സിലാക്കിയതു് പ്രോത്സാഹജനകവും പ്രാധാന്യമർഹിക്കുന്നതുമായ ഒരു കാര്യമാകുന്നു."

വിശ്വാസകാര്യങ്ങളെ ദുഷിക്കാതെ, ക്രിസ്തുമതത്തിന്റെ കാതലായ തത്വങ്ങളെയും പ്രകൃതിനിയമങ്ങളെയും നിലനിർത്തുന്നതിനുതകുന്ന പൊതുനടപടികൾ സ്വീകരിക്കുന്നതിനു് റോമൻ കത്തോലിക്കരും ഇതര ക്രൈസ്തവസഭാംഗങ്ങളും ഒരുമിച്ചു കൂടുന്നതിനെ സ്വാഗതം ചെയ്തുകൊണ്ടു പ്രസ്തുത പ്രഖ്യാപനത്തിൽ കാണുന്ന ഭാഗങ്ങൾ ആർച്ചുബിഷോപ്പ് തിരുമേനി പ്രത്യേകമായി സ്വാഗതം ചെയ്യുന്നു. വത്തിക്കാനിൽനിന്നു പുറപ്പെടുവിച്ചിട്ടുള്ള ഈ പുതിയ കല്പന മുൻനിർദ്ദേശങ്ങളെ അപേക്ഷിച്ച് കുറെക്കൂടി പുരോഗമനപരമാകുന്നു. അതുപോലെതന്നെ മേലുദ്ധരിച്ച രീതിയിലുള്ള സമ്മേളനങ്ങൾ ആരംഭിക്കുന്നതും സമാപിക്കുന്നതും കർത്തൃപ്രാർത്ഥനയോടുകൂടിയോ, അംഗീകരിച്ചിട്ടുള്ള മറേറതെങ്കിലും പ്രാർത്ഥനയോടുകൂടിയോ ആകാമെന്നു സമ്മതിച്ചിരിക്കുന്നതു് ഈ മാർഗ്ഗത്തിലുള്ള ചില തടസ്സങ്ങൾ തീർച്ചയായും മാററിയിട്ടുണ്ടു്.

എന്നാൽ ഈ വത്തിക്കാൻ പ്രമാണത്തിന്റെ പ്രധാനഭാഗം റോമൻകത്തോലിക്കർ ഇതര ക്രൈസ്തവസഭാംഗങ്ങളുമായി വിശ്വാസപരവും സാന്മാർഗ്ഗികവുമായ കാര്യങ്ങളെ സംബന്ധിച്ച് കൂടിയാലോചിക്കുന്നതിനു നിറവേററിയിരിക്കേണ്ട വ്യവസ്ഥകളെപ്പററിയുള്ളതാകുന്നു. അതിനെ സംബന്ധിച്ച് ആർച്ചുബിഷോപ്പു തിരുമനസ്സുകൊണ്ടു് ചർച്ചചെയ്യുന്നതു് ഇപ്രകാരമാകുന്നു. "ഇങ്ങനെയുള്ള സമ്മേളനങ്ങളുടെമേൽ ശക്തമായ നിയന്ത്രണം പാലിക്കണമെന്നുള്ളതാണു് വത്തിക്കാന്റെ ലക്ഷ്യമെന്നു് ഈ പ്രമാണം വെളിവാക്കുന്നു. എന്തുകൊണ്ടെന്നാൽ അഭിപ്രായൈക്യമുള്ള വിഷയങ്ങളെക്കാൾ അഭിപ്രായവിരുദ്ധതയുള്ള കാര്യങ്ങൾക്കു് കൂടുതൽ പ്രാധാന്യം നൽകിക്കാണുന്നു. അതുകൊണ്ടു് വത്തിക്കാൻ ഈ പ്രഖ്യാപനംമൂലം അനൗദ്യോഗികമായ ആലോചനകളെ നിരുത്സാഹപ്പെടുത്തുകയാണു ചെയ്തിരിക്കുന്നതു്. അങ്ങനെയുള്ള സമ്മേളനങ്ങൾ കൂടുതൽ ആത്മാർത്ഥവും പ്രയോജനമുള്ളവയുമായിരിക്കാമായിരുന്നു.

"പുനരൈക്യം" (reunion) എന്ന പദം എപ്പോഴും ഉദ്ധരണിയിൽ ഉപയോഗിച്ചുകാണുന്നതിൽ ഞാൻ സന്തുഷ്ടനാണു്. നമ്മെ സംബന്ധിച്ചിടത്തോളം റോമാസഭയുമായുള്ള ആലോചനകളിൽ പുനരൈക്യപദം ഉപയോഗിക്കാതിരിക്കുകയായിരിക്കും നല്ലതെന്നുള്ള അഭിപ്രായക്കാരനാണു ഞാൻ. എന്തെന്നാൽ പുനരൈക്യംകൊണ്ടു റോമാസഭ എപ്പോഴും ഉദ്ദേശിക്കുന്നതു റോമാസഭയ്ക്കു് കീഴ്പെടുക എന്നാണു്. റോമാസഭയുടെ വിശ്വാസം സസൂക്ഷ്മം വിശദീകരിക്കണമെന്ന കാര്യത്തിൽ ആ സഭ കാണിക്കുന്ന നിർബന്ധം പൂർണ്ണമായും നീതീകരിക്കത്തക്കതുതന്നെ. എന്നാൽ അപ്രകാരമുള്ള ആലോചനായോഗങ്ങളിൽ ആംഗ്ലേയസഭാപ്രതിനിധികൾ ആ സഭയുടെ വിശ്വാസസംഹിത വിശദീകരിക്കുന്നതോടൊപ്പം അവരുടെ ദൃഷ്ടിയിൽ റോമാസഭയുടെ ചില വിശ്വാസങ്ങൾ തിരുവെഴുത്തുകൾക്കും ചരിത്രസത്യത്തിനും വേദശാസ്ത്രത്തിനും വിരുദ്ധമാണെന്നു് തെളിയിക്കേണ്ടതായും വരും. സ്നേഹവും സൗഹാർദ്ദതയും മുൻനിർത്തി വിവിധസഭകളിലെ വേദശാസ്ത്രജ്ഞന്മാർ പരസ്പരം അവരവരുടെ വിശ്വാസസത്യങ്ങൾ കൃത്യമായി വിശദീകരിക്കേണ്ടതാവശ്യമാകുന്നു. എന്നാൽ ഇപ്രകാരമുള്ള ആലോചനകൾ പുനരൈക്യലക്ഷ്യസ്ഥാപനാർത്ഥമുള്ള ആലോചനകളിൽനിന്നു് ഭിന്നമായിരിക്കണം.

## സഭയുടെ അംഗത്വം.

റോമാസഭവകയായി പ്രസിദ്ധപ്പെടുത്തുന്ന Eastern Churches Quarterly എന്ന പ്രസിദ്ധീകരണത്തിൽ "സഭയുടെ അംഗത്വ"ത്തെപ്പററി റോമാസഭയുടെ നില എന്താണെന്നു വിശദമാക്കിക്കൊണ്ട് പണ്ഡിതനായ പ്രൊഫസർ ഏ. എച്ച്. ആംസ്ട്രോംഗ് ഒരു ലേഖനം എഴുതിയിട്ടുണ്ടു്. പ്രസ്തുതലേഖനത്തിൽ അദ്ദേഹം മാർപാപ്പാ തിരുമേനിയുടെ Mystici Corporis എന്ന ഇടയലേഖനത്തെ ആശ്രയിച്ചുകൊണ്ടു ഏതാണ്ടിപ്രകാരം വാദിക്കുന്നു: സന്മനസ്സുള്ളവരായി ലോകത്തിലെവിടെയുമുള്ള സർവമനുഷ്യരും—ക്രൈസ്തവനും അക്രൈസ്തവനുമുൾപ്പടെ — ക്രിസ്തുവിന്റെ ശരീരമാകുന്ന സഭയോടു് ഏതോ പ്രകാരത്തിൽ ബന്ധപ്പെട്ടിരിക്കുന്നു. റോമൻ സഭാംഗമെങ്കിലും വി. മാമോദീസാ ഏററിട്ടു് അവരുടെ സ്വന്തം കുററംകൊണ്ടല്ലാതെ റോമാസഭയ്ക്കിതരന്മാരാ

---

യിരുന്ന എങ്കിൽ അതു് പ്രയോജനകരമായിരുന്നു. തെസ്സലൊനീക്യയിലെ ജനങ്ങൾ അഭിപ്രായപ്പെട്ടതുപോലെ അല്ലെങ്കിലും ക്രിസ്തുമതം വിപ്ലവപരമായ ഒന്നാണു്. യഥാർത്ഥ ക്രിസ്തീയത്വം ജീവിതത്തിന്റെ എല്ലാവശങ്ങളെയും സ്പർശിച്ചിരുന്ന എങ്കിൽ അതു് "ലോകത്തെ കീഴ്മേൽമറിക്കുകയും" ലോകത്തെ നേർപാതയിൽ നയിക്കുകയും ചെയ്യുമായിരുന്നു.

ശനി. അപ്പൊ പ്ര. 17. 15–34

യവനസംസ്കാരം, തത്വചിന്ത, കല എന്നിവയുടെയെല്ലാം കേന്ദ്രസ്ഥാനമായിരുന്ന അഥേനനഗരം മനോഹരങ്ങളായ വിഗ്രഹങ്ങളാൽ നിറഞ്ഞതെങ്കിലും സത്യദൈവത്തെ അറിയാതെ, മതാധിഷ്ഠിതമെങ്കിലും യഥാർത്ഥമതമില്ലാതെ കഴിയുന്ന അവസ്ഥ ആ സുവിശേഷദൗത്യവാഹകന്റെ ഹൃദയത്തെ തപിപ്പിച്ചു. പുതുമയിൽ കൗതുകമുണ്ടായിരുന്ന അഥേനനഗരവാസികൾക്കു് പൗലൂസിന്റെ ഉപദേശം പുതുമയെപ്രതിമാത്രം ആകർഷകമായിരുന്നു. എങ്കിലും അവരുടെ മ്ലേച്ഛവിഗ്രഹങ്ങളെ ഉപേക്ഷിക്കുവാൻ അവർ സന്നദ്ധരായിരുന്നില്ല. അരയോപഗമദ്ധ്യേയുള്ള അപ്പൊസ്തലന്റെ പ്രസംഗം അവരുടെ തത്വചിന്തയെ വെല്ലുവിളിക്കുന്ന ഒന്നായിരുന്നു. എന്നാലും അഥേനയിൽ ഒരു സഭസ്ഥാപിക്കുന്നതിനു് അദ്ദേഹത്തിനു് കഴിഞ്ഞില്ല. പുരാതനമഹിമയിൽ അഭിമാനംപൂണ്ടു് തത്വചിന്തയിൽ മുഴുകി അർത്ഥശൂന്യമായ ഒരു മതത്തിന്റെ ആചാരാനുഷ്ഠാനങ്ങൾകൊണ്ടു് സംതൃപ്തരായി കഴിഞ്ഞിരുന്ന ആ കൂട്ടർക്കു് "സുവിശേഷം" അനാകർഷണീയമായിരുന്നു. ഈ "അഥേനമനോഭാവ"ത്തിന്റെ ശരിപകർപ്പ് ഇന്നും നമ്മുടെ ഇടയിൽ നാം കാണുന്നില്ലേ?

# ഇനിയും എന്താണു ചെയ്യേണ്ടതു്

(ഒരു സത്യാന്വേഷി)

യുവജനങ്ങളുടെ സമാധാനത്തിനുള്ള പരിശ്രമങ്ങൾ ഏതാണ്ടു് ഒരു അനിശ്ചിതാവസ്ഥയിൽ എത്തിയിരിക്കുന്ന ഈ ഘട്ടത്തിൽ എന്താണു ചെയ്യേണ്ടതെന്നുള്ള പ്രശ്നം പലരെയും വിഷമിപ്പിച്ചുകൊണ്ടിരിക്കയാണല്ലോ. സത്യസഭയ്ക്കു് അസത്യവുമായി സന്ധി പാടില്ലെന്നും, അസത്യവുമായി ബന്ധപ്പെട്ടു നിൽക്കുന്ന അധികാരങ്ങളും പ്രമാണങ്ങളും പുരോഗതിയും ഇന്നല്ലെങ്കിൽ നാളെ ഇല്ലാതായിപ്പോകുമെന്നും എല്ലാസഭാംഗങ്ങളും സമ്മതിക്കുമെങ്കിൽ, അവരവരുടെ നില സംശയരഹിതമായി സത്യത്തിന്മേലാണോ എന്നു് സ്വയം പരിശോധിക്കയാണു് സഭയുടെ നന്മയെ ആഗ്രഹിക്കുന്ന എല്ലാവരും ഇന്നു ചെയ്യേണ്ടതു്. എന്നാൽ സഭാസംബന്ധമായ കാര്യങ്ങളെപ്പറ്റി വിദഗ്ദ്ധമായ ജ്ഞാനം ഇല്ലാത്ത സാധാരണക്കാർക്കു് ഇത്തരം ഒരു സ്വയം പരിശോധനയ്ക്കോ വ്യക്തമായ അഭിപ്രായ രൂപീകരണത്തിനോ ഉള്ള കഴിവു് തുലോം പരിമിതമാകയാൽ അറിവും ചുമതലയുമുള്ള സ്ഥാനത്തിരിക്കുന്നവർ (വൈദികന്മാരോ, മതനേതാക്കന്മാരോ) അവരുടെ ബോദ്ധ്യമനുസരിച്ചു് താഴെപ്പറയുന്ന ചോദ്യങ്ങൾക്കു ഉത്തരം പ്രസിദ്ധപ്പെടുത്തുമെങ്കിൽ, അതു പ്രയോജനപ്രദമായിരിക്കും.

1. മാർത്തോമ്മാക്കാരുമായുള്ള ഭിന്നിപ്പിന്റെ കാലംമുതൽ കാനോന്റെ കയ്യെഴുത്തുപ്രതികളിൽ വല്ല അസത്യമോ കൃത്രിമമോ ചേർന്നിട്ടുണ്ടോ? ചേർന്നിട്ടുണ്ടെങ്കിൽ കളങ്കമില്ലാത്ത കാനോൻ എവിടെയുണ്ടെന്നു അന്വേഷിക്കുകയും അതു് പരസ്യമായി സ്വീകരിക്കയും ചെയ്യേണ്ടതല്ലേ?

2. മുടക്കിന്റെ അനന്തരഫലങ്ങളെപ്പറ്റി സഭ വിശ്വസിക്കുന്നതെന്തു്? മുടക്കിയാൽ മുടക്കപ്പെട്ടയാളിന്റെ പട്ടത്വം ഇല്ലാതാകുമോ? മുടക്കപ്പെട്ട ആൾ നടത്തുന്ന കർമ്മങ്ങളുടെ സാധുത്വം എത്രമാത്രം?

3 അബ്ദൽ മിശിഹാ ബാവായെ ആരെങ്കിലും മുടക്കുകയോ മറ്റോ ചെയ്തിട്ടുണ്ടോ?

4. "ഇന്നും നമ്മെ ഭരിക്കുന്ന പാത്രിയർക്കീസായ മാർ ബസ്സേലിയോസ്" ആരാണു്? നിത്യം അനുഗ്രഹത്തിനുവേണ്ടി നാം പ്രാർത്ഥിക്കുന്നെങ്കിൽ, അങ്ങനെ ഒരാൾ ഇല്ലാതിരിക്കുന്നതു അസംബന്ധമല്ലേ?

5. അന്ത്യോഖ്യാ പാത്രിയർക്കീസുബാവായുടെ സ്ഥാനം റോമാസഭയിൽ പാപ്പായ്ക്കുള്ളതിനു തുല്യമോ?

6. എപ്പിസ്കോപ്പൽ സുന്നഹദോസിൽ സഭയിലെ എല്ലാ എപ്പിസ്കോപ്പന്മാർക്കും പ്രവേശനവും വോട്ടും ഇല്ലേ?

മേൽക്കാണുന്ന ചോദ്യങ്ങൾക്കു് കോടതിയിൽ കൊടുക്കേണ്ട ഉത്തരമല്ല ആവശ്യം. സത്യം എന്താണെന്നു അറിയുകയാണു് വേണ്ടതു്. സമാധാനത്തിനുവേണ്ടിയത്നിക്കുന്നവർ ഈ കാര്യങ്ങളുടെ യാഥാർത്ഥ്യം തിരക്കി അറിയേണ്ടതു് അത്യാവശ്യംതന്നെ.

---

...ഷി ജീവിക്കുന്നവർക്കു് സഭയുടെ ദൃശ്യവും സജീവവുമായ അംഗത്വമുണ്ടു്. "ബ്രഹ്മസന്യാസിയുടെ ജീവിതവിശുദ്ധി വി: ബലിയിൽ നിന്നുൽഭവിക്കുന്നു..... കാൽവനിസ്റ്റു് സഭാംഗമായ ഒരു വൈദികന്റെ ജീവിത വൈശിഷ്ട്യം അനേകം ആത്മാക്കളെ [illegible] നിന്നു് രക്ഷിച്ചു എന്നുംവരാം." പ്രൊഫസരുടെ അഭിപ്രായം വ്യക്തിപരമാണെന്നിരുന്നാലും അതു് റോമാസഭയിൽ ഇന്നു ദൃശ്യമായിവരുന്ന സമാധാനമനോഭാവത്തെ പ്രതിഫലിപ്പിക്കുന്നുണ്ടു്.

---

(8-ാം പേജിൽനിന്നു തുടർച്ച)

...യിൽ താഴെപ്പറയുന്നവർ വിജയികളായിരിക്കുന്നു.

9-ാം ക്ലാസ്

(എസ്. എസ്. എഫ്. സി.)

ആറാട്ടുപുഴ — പി. ജി. കോശി, എം. ജെ. ജോസഫ്, കെ. സി. ജേക്കബ്, കെ. എം. തോമസ്.

പുത്തൻകാവ്—പി. സി. ഏബ്രഹാം

മാന്നാർ—എം. തോമസ് ജോർജ്ജ്

വളഞ്ഞവട്ടം—എം. ജി. എം., കെ. റ്റി. അലക്സാണ്ടർ.

നെടുമാവ്—പി. വി. അന്നമ്മ, രാജുഫിലിപ്പ്, വി. ജെ. റാഹേൽ, റ്റി. റ്റി. മറിയാമ്മ, സി. ഇ. മാത്യു.

തുമ്പമൺ—എം. മാത്യു, റ്റി. ജി. വറുഗീസ്, വി. കെ. ബേബി.

കുടശനാടു്—പി. ജി. ബേബി.

പത്തനംതിട്ട—സി. എം. ജോഷ്വാ.

കുറിച്ചി—കെ. ജോൺ കുരുവിള.

കൊല്ലാട്ട്—കെ. വി. ജോർജ്ജ്, അന്നമ്മചാണ്ടി, വി. ജെ. മർക്കോസ്.

വടക്കൻമണ്ണൂർ— ഇ. കെ. കുര്യൻ,

പുതുപ്പള്ളി—വി. സി. ജോൺ, എൻ. സി. തോമസ്, എം. കെ. ജേക്കബ്.

നിലയ്ക്കൽ—ഏലിയാമ്മകുര്യൻ, കെ. എം. ഏലിയാമ്മ.

വെങ്ങന്താനം—പി. എം. ഏബ്രഹാം, സി. വി. ചാച്ചിയമ്മ.

കുന്നംകുളം—റ്റി ഐ ലീലാ,

കല്ലൂപ്പാറ—എം. ആലിസ്കുട്ടി

കുറോപ്പുഴ— എൻ. വി. തോമസ്.

ഇവരിൽ എം. ജെ. ജോസഫ് ആറാട്ടുപുഴ സമുദായത്തിൽ ഒന്നാമതും, എം. കെ. ജേക്കബ് പുതുപ്പള്ളി രണ്ടാമതും ജയിച്ചിരിക്കുന്നു.

8-ാം ക്ലാസ്സിൽ പി. റ്റി. ഗീവറുഗീസ് തുമ്പമൺ സമുദായത്തിൽ ഒന്നാമതും കെ. കെ. ജോൺ പനയമ്പാലയും കെ. വി. വറുഗീസ് കുറോപ്പുഴയും രണ്ടാമതും, 7-ാം ക്ലാസിൽ പി. കെ. സൂറിയാ നെടുമാവ് ഒന്നാമതും, റ്റി. കോശി മാത്യു ആറാട്ടുപുഴ രണ്ടാമതും, 6-ാം ക്ലാസിൽ റ്റി. എൽ. ശോശാമ്മ നിലയ്ക്കൽ ഒന്നാമതും റ്റി. സി. ലീലാമ്മ പനയമ്പാല രണ്ടാമതും. 5-ാം ക്ലാസ്സിൽ സുമതോമസ് ഏലിയാ ചാപ്പൽ ഒന്നാമതും പി. മത്തായി വെമ്പുഞ്ചേരി പാമ്പാടി രണ്ടാമതും വിജയികളായി സമ്മാർഹരായിരിക്കുന്നു.

9-ാം ക്ലാസ്സിനുള്ള സർട്ടിഫിക്കറ്റുകളും ഉയർന്നു ജയിച്ചവർക്കുള്ള സമ്മാനങ്ങളും വാർഷികസമ്മേളനത്തിൽ വച്ചു് നൽകപ്പെടുന്നതാണു്.

---

## റഷ്യൻ ഓർത്തഡോക്സ് സഭ

റഷ്യൻ ഓർത്തഡോക്സ് സഭയിൽ എഴുപതു ബിഷോപ്പന്മാരുടെ ഭരണത്തിൻ കീഴിലായി ഇരുപതിനായിരം ഇടവകകളുണ്ടെന്നറിയുന്നു. ബിഷോപ്പന്മാരുടെ എണ്ണം എഴുപത്തിയഞ്ചും സന്യാസസമൂഹങ്ങൾ തൊണ്ണൂറും ആകുന്നു. മോസ്കോപാത്രിയർക്കീസിന്റെ വിദേശവകുപ്പ് അദ്ധ്യക്ഷനായ നിക്കോലായി മെത്രാപ്പോലീത്തായാണു് ഈ വിവരം പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതു്.

---

(5-ാം പേജിൽനിന്നു തുടർച്ച)

...ഴിയുമെന്നുള്ളതിൽ എനിക്കു സംശയലേശംപോലുമില്ല; മാത്രമല്ല, ബ്രിട്ടൻ ഇപ്പോൾ ഉല്പാദിപ്പിക്കുന്നതിൽ കൂടുതൽ ഹിതകരവും രുചിപ്രദവും പോഷകപ്രധാനവുമായ ഭക്ഷ്യസാധനങ്ങൾ ഉല്പാദിപ്പിക്കാൻ കഴിയുമെന്നാണെന്റെ വിശ്വാസം. ഇതിന്റെ പ്രാരംഭഗവേഷണച്ചെലവു്, ആദ്യത്തെ അണുബോമ്പുകൾ നിർമ്മിക്കുന്നതിനുവേണ്ടിവന്ന ചെലവിനോളംതന്നെ വരുന്നതാം. ഒരു രാഷ്ട്രത്തിനു മാത്രമേ ഈ ചെലവുവഹിക്കാൻ സാദ്ധ്യമാകൂ. ലോകത്തിൽ മുതലാളിത്ത വ്യവസ്ഥിതിയാൽ നിയന്ത്രിതമായ രാജ്യങ്ങളിൽ ഈദൃശമായ യത്നത്തിനു പ്രാപ്തിയും സന്നദ്ധതയുമുള്ള രാജ്യങ്ങൾ ബ്രിട്ടൻ, ഹോളണ്ടു്, ബൽജിയം (ഒരു പക്ഷെ ജപ്പാനും) എന്നിവമാത്രമാണു്. അവർ അതിനു് എത്രയുംവേഗം സന്നദ്ധമാകാത്തപക്ഷം "ഹക്സിലി"കളുടെ പ്രവചനം യഥാർത്ഥീഭവിക്കുമെന്നുള്ളതിൽ സംശയമി...

Reg: No. T 64 Licence No. 498 Date 20-8-1946 Reg. M 526

# THE CHURCH WEEKLY

## സെൻറ് മേരീസ് ആശുപത്രി

### ഇരവിപേരൂർ.

(മലങ്കര സുറിയാനിസഭ മെഡിക്കൽ മിഷ്യൻ.)

**16 ാമതു വാർഷിക റിപ്പോർട്ട്**

ഇരവിപേരൂർ ജംഗ്ഷനു തൊട്ടു കിഴക്ക് ഓർത്തഡോക്സ് സുറിയാനി പള്ളിക്കു തെക്ക് റോഡരികത്താണ് പ്രസ്തുതസ്ഥാപനം സ്ഥിതിചെയ്യുന്നത്.

അവിടെ താമസിച്ചു ചികിത്സിച്ച 282 പേരുൾപ്പടെ റിപ്പോർട്ടുവർഷത്തിൽ 23617 രോഗികൾക്ക് വൈദ്യസഹായം ചെയ്തിട്ടുണ്ട്.

മിഷ്യൻ ആശുപത്രികൊണ്ടുള്ള പ്രയോജനം ഉൾഗ്രാമങ്ങളിൽ പാർക്കുന്നവർക്കുകൂടി സിദ്ധിക്കേണമെന്നുള്ള ഉദ്ദേശത്തോടുകൂടി അയിരൂർ, ഇടപ്പാട്ട്, ചാലാപ്പള്ളി എന്നീമൂന്നു സ്ഥലങ്ങളിൽ ആശുപത്രിയുടെ ശാഖകൾ സ്ഥാപിച്ചിട്ടുണ്ട്.

സ്ഥാപനകാലംമുതൽ നടന്നുവരുന്ന നേഴ്സിംഗ് &മിഡ്‌വൈഫറിക്ലാസ്സ് തന്നാണ്ടിലും ഡാക്ടർ റി. തോമസിന്റെ പ്രത്യേക മേൽനോട്ടത്തിൽ നടന്നുവരുന്നു. 14 കുട്ടികൾ പഠനം നടത്തിവരുന്നുണ്ട്.

റവ: ഫാദർ ഇ. മാത്യൂസ്, ഫാദർ തോമസ് എന്നീ വൈദികർ രോഗികളെ സന്ദർശിച്ചു അവരുടെ ആത്മീയ ദിഷ്ടതികൾ നിറവേറുന്ന വിഷയത്തിൽ ആശുപത്രിയെ സഹായിച്ചുകൊണ്ടിരിക്കുന്നു.

| | രൂപാ |
|---|---|
| കുശിനി | 1000 |
| ഓപ്പറേഷൻ തീയറ്റർ | 4000 |
| പ്രസവവാർഡ് | 3500 |
| കക്കൂസ് | 350 |
| മരുന്നുകൾ,ഉപകരണങ്ങൾ | 3000 |
| ഓലക്കെട്ടിടം ഓടുമേയുന്നതിനു | 1500 |

ആദിയായ തൽക്കാല ആവശ്യങ്ങൾക്കുള്ള തുക ഔദാര്യനിധികളിൽ നിന്നും ശേഖരിക്കുന്നതിനു റവ: ഫാ. തോമസ് മുത്തേടത്തിനെ കമ്മിറ്റി നിയോഗിച്ചിട്ടുണ്ട്.

---

ല്ല. അവരുടെ പ്രവചനം ഫലിക്കുന്ന പക്ഷം, അതിന്റെ അർത്ഥം, അപ്രകാരം ഒരർത്ഥം അനുപേക്ഷണീയമായിരുന്നുവെന്നല്ല,നിശ്ചയം; പ്രത്യുത, നമ്മുടെ ജനങ്ങളെ പട്ടിണിയിൽ നിന്നു രക്ഷിക്കുന്നതിനുള്ള ഉപാധി എന്നല്ല, വിദേശികളെ കൊന്നുനശിപ്പിക്കുന്നതിനുള്ള ഉപാധി എന്നുമാത്രമാണ് സുരക്ഷിതത്വം എന്ന പദപ്രയോഗംകൊണ്ടു നമ്മുടെ ഭരണാധികാരികൾ മനസ്സിലാക്കിയതു എന്നു മാത്രമേ അതിൽനിന്നു അഭിവ്യഞ്ജിക്കുന്നുള്ളു.

---

## പൗരസ്ത്യ സുവിശേഷ സമാജം

വടക്കെ മലബാറിൽ കോട്ടയം താലൂക്കിൽ, വടക്കുകിഴക്കു കേളകം എന്ന സ്ഥലത്തു യാക്കോബായക്കാരായ 25 വീട്ടുകാർ നാട്ടിലെ ക്ഷാമത്തിൽനിന്നു രക്ഷപ്പെടുവാനായി കുടിയേറി താമസിച്ചുവരുന്നു. അവർക്ക് ആരാധനയ്ക്കോ സാമൂഹ്യജീവിതത്തിനോ സൗകര്യമില്ലാതെ വിഷമിക്കയായിരുന്നു. ഈവിവരം മനസ്സിലാക്കി സുവിശേഷസമാജം പ്രവർത്തകർ അവിടെചെന്നു അവരെ സഹായിക്കുന്നതിനു ശ്രമിച്ചുവരുന്നു. സമാജശ്രമഫലമായി, പള്ളിക്കു സ്ഥലം വാങ്ങി. നി. വ. ദി. ശ്രീ പൗലോസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ കല്പനപ്രകാരം സമാജം പ്രവർത്തകർ പി. വി. പൗലോസിന്റെ മേൽനോട്ടത്തിൽ ചെറുതായൊരു പള്ളി പണിയുവരുന്നു സുവിശേഷസമാജം ജനറൽ സെക്രട്ടറി ബ. ആത്തുങ്കൽ ഗീവറുഗീസ് കത്തനാർ സ്ഥലത്തുവന്നു കഴിഞ്ഞ മീനം 5, 6, എന്നീ തീയതികളിൽ വി. കുർബാന ചൊല്ലുകയും സ്ഥലവാസികൾക്കാവശ്യമായ മറ്റുപദേശകളും നടത്തി മടങ്ങിപ്പോയി. പള്ളിപണി ഇനിയും പൂർത്തിയാകേണ്ടിയിരിക്കുന്നു. വി. കുർബാന ചൊല്ലുന്നതിനുള്ള സാധന സാമഗ്രികളും മറ്റു ഉപകരണങ്ങളും അത്യാവശ്യമായിരിക്കുന്നു. സ്ഥലവാസികൾ ദരിദ്രരും, മലമ്പനി, കാട്ടുജന്തുക്കളുടെ ഉപദ്രവം എന്നിവകളാൽ പ്രയാസപ്പെടുന്നവരുമാണ്. ആയതിനാൽ ഈ പള്ളിപണി പൂർത്തിയാകുന്നതിനു സഹൃദയന്മാരും ഉദാരമതികളുമായ ഏവരുടെയും സഹായസഹകരണങ്ങളെ അഭ്യർത്ഥിച്ചുകൊള്ളുന്നു.



Printed and Published by N. M. Abraham, B. A., at the Malayala Manorama Press, Kottayam